7

ലബ്ധ്വാ ദുർലഭം നരദേഹമേതം
യോ ബ്രഹ്മസാക്ഷാൽകരണോത്സവായ
യത്നാന്നകുർവ്വൻ വിഷയേ രമേത
സ സ്ഥാവരൈരപ്യനുശോചനീയഃ.

ദുർല്ലഭമായ ഈ മനുഷ്യദേഹം കിട്ടീട്ട യാതൊരുവനാണോ ബ്രഹ്മസാക്ഷാൽകാരസുഖത്തിനു വേണ്ടി യത്നം ചെയ്യാതെ വിഷയത്തിൽ രമിക്കുന്നതു്, അവൻ വൃക്ഷാദികളാൽപ്പോലും ശോച്യനാകുന്നു.

8

ആഹാരനിദ്രാദിസുഖാനുഭോഗേ
സർവ്വാസു യോനിഷ്വപി ഹസ്തലബ്ധേ
ജാത്യന്തരാണാമതിദൂരഗായ
നിഃശ്രേയസായൈവ യതേത മർത്ത്യഃ.

ഊണു്, ഉറക്കം തുടങ്ങിയ സുഖഭോഗങ്ങൾ എല്ലാ യോനികളിലും സ്വാധീനമായിരിക്കെ മററു ജന്മങ്ങളിൽ നേടാൻ സാധ്യമല്ലാത്ത മോക്ഷത്തിനു വേണ്ടിത്തന്നെയാണു മർത്ത്യൻ ശ്രമിക്കേണ്ടതു്.

9

മനുഷ്യദേഹേ ക്ഷണഭംഗുരേഽപി
പുമർത്ഥമൂലേ നിജഹസ്തലബ്ധേ
വിസൃജ്യ തുച്ഛാം വിഷയാനുസേവാം
ഭജസ്വ ദേഹിൻ, ഭഗവൽപദാബ്ജം.

ക്ഷണത്തിൽ ഉടഞ്ഞുപോകുന്നതാണെങ്കിലും പുരുഷാർത്ഥം സമ്പാദിക്കുന്നതിനു് അവലംബമായ മനുഷ്യശരീരം സ്വന്തം കൈയിൽ കിട്ടിയ സ്ഥിതിക്കു്, തുച്ഛമായ വിഷയസേവ വെടിഞ്ഞു് അല്ലേ ജീവാത്മൻ, ഭഗവാന്റെ തൃക്കാലടിയെ ഭജിയ്ക്കുക.

10

കാമാർത്ഥയോർന്യൂനമനാദരേണ
ന സ്യാന്മനുഷ്യായുഷി കാപി ഹാനിഃ;
ധർമ്മസ്യ മോക്ഷസ്യ ച ഹേളനാത്തു
സർവ്വസ്വനാശോ ഭവിതാ ശരീരിൻ.

ഹേ ജീവ, മർത്ത്യജന്മത്തിൽ കാമത്തെയും അർത്ഥത്തെയും ആദരിക്കാത്തതുകൊണ്ടു യാതൊരു ചേതവും വരാനില്ല, തീർച്ചയാണു്. ധർമ്മത്തെയും മോക്ഷത്തെയും ധിക്കരിച്ചാലാകട്ടെ സർവ്വസ്വവും തുലയും.

11

അദ്യോപഭോജ്യാ വിഷയപ്രപഞ്ചാഃ,
ശ്വസ്സേവനീയോ ഭഗവാൻ മുകുന്ദഃ
ഏവംവിധാം മൂഢജനാനുരൂപാം
സദ്യഃ കുബുദ്ധിം ത്യജ ഹേ ശരീരിൻ.

ഇന്നു വിഷയങ്ങളെ അനുഭവിക്കട്ടെ; നാളെ മുകുന്ദഭഗവാനെ സേവിക്കാം—എന്നിങ്ങനെയുള്ള മൂഢന്മാക്കു ചേന്ന ദുർബ്ബുദ്ധിയെ അല്ലയോ ദേഹിൻ, ഉടനടി വെടിയുക.

12

അദ്യൈവ കാര്യാ ഭഗവത്സപര്യാ,
പശ്ചാദ്വിധേയാ വിഷയാനുസേവാ;
യോഗോപലബ്ധ്യൈ നതു ഭോഗസിദ്ധ്യൈ
മർത്ത്യസ്യ ജന്മേത്യവയാഹി ദേഹിൻ.

ഈശ്വരസേവ ഇപ്പോൾ ചെയ്യണം; വിഷയസേവ പിന്നെ ചെയ്താൽ മതി. മനുഷ്യന്റെ ജന്മം യോഗാനുഭൂതിക്കുള്ളതാണു്, അല്ലാതെ ഭോഗസിദ്ധിക്കുള്ളതല്ല എന്നു ഹേ ജീവ, ധരിയ്ക്കുക.

13

ധർമ്മായ മോക്ഷായ ച ജീവിതസ്യ
പൂർവ്വാർദ്ധമേവ ധ്രുവമർപ്പണീയം;
കാമാർത്ഥഹേതോസ്തു തദുത്തരാർദ്ധം,
യസ്മാന്നൃദേഹഃ ക്ഷണഭംഗുരോഽയം.

മനുഷ്യശരീരം ക്ഷണഭംഗുരമായതുകൊണ്ടു് ആയുസ്സിന്റെ പൂർവ്വാർദ്ധത്തെ തീർച്ചയായിട്ടും ധർമ്മമോക്ഷങ്ങൾക്കുവേണ്ടി ഉഴിഞ്ഞിടണം. അതിന്റെ ഉത്തരാർദ്ധത്തെയാകട്ടെ അർത്ഥകാമങ്ങൾക്കു വേണ്ടിയും.

14

സുദുർല്ലഭം മാനുഷജന്മ ലബ്ധ്വാ
മുകുന്ദസേവാ പ്രഥമം വിധേയാ;
പശ്ചാത്തു കാര്യ്യാ വിഷയാനുസേവാ
യസ്മാദ്ദുരൂഹാ മരണസ്യ വേലാ.

അതിദുർല്ലഭമായ മനുഷ്യജന്മം കിട്ടിയാൽ ആദ്യം ചെയ്യേണ്ടതു് ഈശ്വരസേവയാണു്; വിഷയസേവ പിന്നീടു ചെയ്താൽ മതി. എന്തെന്നാൽ മരണസമയം ഊഹിച്ചറിയാൻ പാററില്ലല്ലോ.

15

തീവ്രേണ യത്നേന പരാത്മതത്വ—
മദ്യൈവ സാക്ഷാൽകുരു മർത്യദേഹിൻ;
കോ വേത്തി കസ്മിൻ സമയേ മൃതിഃ സ്യാൽ,
കസ്യാം ച യോനൌ പുനരുദ്ഭവഃ സ്യാൽ?

മനുഷ്യദേഹം കിട്ടിയ ഹേ ജീവ, കിണഞ്ഞു, കൊണ്ടുപിടിച്ചു പരമാത്മതത്വത്തെ ഇപ്പോൾത്തന്നെ സാക്ഷാൽകരിയ്ക്കൂ. ഏതു സമയത്താണു മരിയ്ക്കുക, മരിച്ചാൽപ്പിന്നെ ഏതു യോനിയിലാണു ജനിയ്ക്കുക എന്നാർക്കറിയാം?

16

ദുരാപമേതത്തവ മാനുഷാംഗം
ന കല്പതേ കാമനിഷേവണായ;
പരം ത്വിഹ ക്ലിഷ്ടതപഃപ്രവൃത്ത്യൈ,
പരേത്യ ച ബ്രഹ്മസുഖാനുഭൂത്യൈ.

കിട്ടാൻ ഞെരുക്കമുള്ള അങ്ങയുടെ ഈ മനുഷ്യശരീരം കാമസേവയ്ക്കുള്ളതല്ല. പിന്നെയോ? ഇഹത്തിൽ കഠിനമായ തപസ്സു ചെയ്യാനും പരത്തിൽ ബ്രഹ്മസുഖമനുഭവിയ്ക്കാനും വേണ്ടിയുള്ളതത്രേ.

17

വിത്താർജ്ജനം പുത്രകളത്രരക്ഷാം
മാനശ്രമം ബന്ധുജനാനുഷംഗം
ലോകാനുവൃത്തിം ച സമസ്തമേത—
ദായുർവ്യഥാക്ഷേപണമേവ വിദ്ധി.

പണം സമ്പാദിയ്ക്കൽ, മക്കളെയും ഭാര്യയെയും തീററിപ്പോററൽ, മാനത്തിനു ശ്രമിയ്ക്കൽ, ഉററവരോടുള്ള മമത പുലർത്തൽ, നാട്ടുകാരുടെ പാകത്തിനു നില്ക്കൽ—ഇതെല്ലാം ആയുസ്സിനെ വെറുതെ തുലയ്ക്കൽ മാത്രമാണെന്നു ധരിയ്ക്കൂ.

18

ദുഃഖായ ചായുഃക്ഷപണായ ച സ്യാത്—
ത്രൈവർഗ്ഗികസ്സർവ്വവിധഃ പ്രയാസഃ
ഏവം വിനിശ്ചിത്യ വിമോക്ഷഹേതോ—
ർഹേ ജീവ, ഗോവിന്ദപദം ഭജസ്വ.

ധർമ്മാർത്ഥകാമങ്ങൾക്കു വേണ്ടിയുള്ള എല്ലാതരം ശ്രമവും ദുഃഖത്തിനും ആയുർവ്യയത്തിനും മാത്രമേ ഉതകുവെന്നു തീരുമാനിച്ചു ഹേ ജീവ, മോക്ഷത്തിനു വേണ്ടി ഭഗവൽപാദത്തെ ഭജിയ്ക്കൂ.

19

ബീഭത്സഭോഗാൻ ശതകോടികൃത്വോ
നിർവ്വിഷ്ടപൂർവ്വാൻ ജനനാന്തരേഷു
ദേഹിൻ, സതൃഷ്ണം നരസംഭവേഽപി
ജക്ഷൻ ജുഗുപ്സാം ന കദാധിഗച്ഛേഃ

അല്ലേ ജീവ, മററു ജന്മങ്ങളിൽ മുമ്പു നൂറുകോടി പ്രാവശ്യം അനുഭവിച്ചുകഴിഞ്ഞ ബീഭത്സങ്ങളായ ഭോഗങ്ങളെ മനുഷ്യജന്മത്തിൽക്കൂടി കൊതിയോടെ തിന്നുന്ന അങ്ങയ്ക്കു് അറപ്പു് എന്നതു് ഏതു കാലത്താണുണ്ടാവുക?

20

യഃ സ്ത്രീസുവർണ്ണാദിഷു സാഭിലാഷോ
യഃ പാപചര്യാസു നിവൃത്തലജ്ജഃ
യഃ കേശവാംഘ്ര്യോരനുരാഗശൂന്യ—
സ്സ ത്വം കിമർത്ഥം ധൃതവാൻ നൃദേഹം?

യാതൊരുവൻ കാമിനീകാഞ്ചനങ്ങളിൽ അഭിലാഷമുള്ളവനാണോ, യാതൊരുവൻ പാപം ചെയ്യാൻ നാണമില്ലാത്തവനാണോ, യാതൊരുവൻ ഭഗവൽപാദങ്ങളിൽ പ്രേമം നേടാത്തവനാണോ, അങ്ങനെയുള്ള അങ്ങു് എന്തിനുവേണ്ടി മനുഷ്യശരീരമെടുത്തു?

21

പാപപ്രവൃത്തേർവ്വിരമേർന്ന ചേത്ത്വം
ഭോഗാഭിലാഷം വിസൃജേർന്ന ചേത്ത്വം
കൃഷ്ണാംഘ്രിപദ്മം പ്രഭജേർന്ന ചേത്ത്വം
വൃഥാ ത്വയാ ജീവ, ഭൃതോ നൃദേഹഃ.

പാപം ചെയ്യുന്നതു നിർത്താൻ ഭാവമില്ലെങ്കിൽ, ഭോഗത്തിലുള്ള കൊതി വെടിയാനൊരുക്കമില്ലെങ്കിൽ, ശ്രീകൃഷ്ണന്റെ തൃക്കാലടി സേവിക്കാൻ തയ്യാറില്ലെങ്കിൽ ഹേ ജീവ, അങ്ങു വെറുതെയാണ് മർത്ത്യദേഹം കൈക്കൊണ്ടതു്.

22

മൃഗസ്യ ചേഷ്ടാമനുകുർവ്വതസ്തേ
മനുഷ്യദേഹാധിനിവാസ ഏഷഃ
അഹോ ശരീരിൻ, പ്രതികർമ്മശൂന്യം
മഹാജഗദ്വഞ്ചനമിത്യവേഹി.

ഹേ ശരീരിൻ, മൃഗത്തിന്റെ പ്രവൃത്തിയെ അനുകരിക്കുന്ന അങ്ങയുടെ മനുഷ്യദേഹത്തിലുള്ള ഈ കുടിയേറിപ്പാർപ്പ് അമ്പോ! പ്രായശ്ചിത്തമില്ലാത്ത വലിയ ലോകവഞ്ചനമാണെന്നു മനസ്സിലാക്കിക്കൊള്ളൂ.

23

യന്മർത്ത്യദേഹാഖ്യമമർത്ത്യമൃഗ്യം
തീർത്ഥാസ്പദം വേദനുതം തദേതൽ
ക്ഷേത്രം പ്രവിഷ്ടസ്യ തവാപ്രമൃഷ്യഃ
ക്ഷേത്രാപരാധഃ ഖലു ഭോഗസേവാ.

വിണ്ണവരാൽപ്പോലും തേടപ്പെടേണ്ടതും തീർത്ഥങ്ങൾക്കിരിപ്പിടവും മറകളാൽ വാഴ്ത്തപ്പെട്ടതും മർത്ത്യദേഹമെന്നു പറയുന്നതുമായ യാതൊരു ക്ഷേത്രമുണ്ടോ, അതിൽ പ്രവേശിച്ചിരിക്കുന്ന അങ്ങയുടെ ഭോഗസേവ തീർച്ചയായിട്ടും അക്ഷന്തവ്യമായ ക്ഷേത്രാപരാധമത്രേ.

24

ഹരേസ്സമാരാധനമേവ കൃത്യ–
മിതി പ്രതിജ്ഞായ ധൃതേ നൃദേഹേ
യദിന്ദ്രിയപ്രീണനമേവ കൃത്യം-
സ്തതഃ പരഃ കോഽസ്തി മഹാപരാധഃ.

'ഭഗവൽ പൂജമാത്രമേ ഞാൻ ചെയ്യൂ' എന്നു പ്രതിജ്ഞ ചെയ്തു് എടുത്തിട്ടുള്ള മനുഷ്യദേഹത്തിൽ അങ്ങ് ഇന്ദ്രിയപ്രീണനം മാത്രമേ ചെയ്യുള്ളുവെങ്കിൽ അതിലും വലിയ അപരാധം വേറെ എന്തുള്ളൂ?

25

ദേഹിംസ്തവാസ്ഥാ യദി ഭോഗ ഏവ
യോഗേ തു നൈവാസ്തി, തദാ നൃദേഹം
സദ്യഃ പരിത്യജ്യ മൃഗോ ഭവ ത്വം;
മാ വഞ്ചയാന്യാൻ നൃവിഡംബനേന.

ഹേ ജീവ, അങ്ങയ്ക്കു് ആസക്തി ഭോഗത്തിൽ മാത്രമേയുള്ളൂ. യോഗത്തിലാകട്ടെ തീരെ ഇല്ല, എന്നാണെങ്കിൽ ഉടനെ മർത്ത്യശരീരത്തെ വെടിഞ്ഞു അങ്ങു മൃഗമായി ജനിക്കുകയാണു വേണ്ടതു്. മനുഷ്യപ്പായ അഭിനയിച്ചു മററുള്ളവരെ ചെണ്ട കൊട്ടിക്കരുതു്.

26

ശ്രീകൃഷ്ണപാദാർച്ചനമന്തരേണ
ഹേ ജീവ, ദൗർഭാഗ്യമഹാംബുരാശേ
കഷ്ടം! മനുഷ്യായുഷി ദുർല്ലഭേഽസ്മിൻ
വൃഥാ പ്രയാതാഃ കതി വാസരാസ്തേ?

ഹേ ജീവ, ദുർല്ലഭമായ ഈ പുരുഷായുസ്സിൽ ദൗർഭാഗ്യവാരിധിയായ അങ്ങയ്ക്കു് എത്ര ദിവസങ്ങൾ ശ്രീകൃഷ്ണപാദങ്ങളെ ആരാധിക്കാതെ വെറുതെ പോയി?

27

സത്സംഗമം ഭാഗവതാനുപാനം
ഗോവിന്ദഭക്തിം ച വിനാ വൃഥൈവ
ദേഹിൻ, ദുരാപേ നരസംഭവേഽസ്മിൻ
സംവത്സരാസ്തേ സകലാഃ പ്രയാതാഃ.

കിട്ടാൻ ഞെരുക്കമായ ഈ നരജന്മത്തിൽ ഹേ ദേഹിൻ, അങ്ങയുടെ എല്ലാ കൊല്ലങ്ങളും സത്സംഗവും ഭാഗവതശ്രവണവും ഭഗവദ്ഭജനവും കൂടാതെ വെറുക്കനെത്തന്നെ കഴിഞ്ഞുപോയി.

28

ആപദ്ഗതോദ്ധാരണ ബദ്ധദീക്ഷം
കാരുണ്യവേഗാർദ്രിത ചിത്തപദ്മം
നിഃശ്രേയസാനന്ദസുധാസമുദ്രം
സ്വപ്രാണനാഥം ബത! നാഭജസ്ത്വം.

ആപത്തിൽപ്പെട്ടവരെ ഉദ്ധരിക്കാൻ നോൽമ്പിട്ടിരിക്കുന്നവനും കനിവിന്റെ തള്ളിച്ചകൊണ്ടു നെഞ്ചുനോവുന്നവനും കൈവല്യസുഖാമൃതത്തിന്നു കടലായവനുമായിരിക്കുന്ന സ്വന്തം പ്രാണനാഥനെ കഷ്ടം! അങ്ങു സേവിച്ചില്ല.

29

യസ്ത്യജ്യമാനോഽപി ന സന്ത്യജത്യാം,
യഃ പീഡ്യമാനോഽപി തവോപകുര്യാൽ,
യസ്സർവ്വജന്മസ്വപി തേ സഹായ-
സ്തം ശ്രീഹരിം വിസ്മൃതവാനഹോ! ത്വം.

യാതൊരുവനാണോ അങ്ങോട്ടു വെടിഞ്ഞാലും ഇങ്ങോട്ടു വെടിയാത്തതു്, യാതൊരുവനാണോ അങ്ങോട്ടുപദ്രവിച്ചാലും ഇങ്ങോട്ടുപകാരം ചെയ്യുന്നതു്, യാതൊരുവനാണോ സകല ജന്മങ്ങളിലും അങ്ങേക്കു ബന്ധു, ആ ശ്രീഹരിയെ കഷ്ടം! അങ്ങു മറന്നുവല്ലോ!

30

താരുണ്യകാലോ ഭഗവൽപദാബ്ജ-
സേവാനുകൂലസ്തവ യാത ഏവ;
വാർദ്ധക്യകാലസ്ത്വവശിഷ്യതേഽദ്യ,
ദേഹിൻ, കിമേതേന ചികീർഷസി ത്വം?

ഭഗവാന്റെ തൃക്കാലടികളെ സേവിക്കാൻ പററിയ അങ്ങയുടെ യൌവനകാലം പമ്പകടന്നു. വാർദ്ധക്യകാലമാണു് ഇനി ബാക്കിയുള്ളതു്. ഹേ ജീവ, ഇതുകൊണ്ടു് എന്തു ചെയ്യാനാണു് അങ്ങുദ്ദേശിക്കുന്നതു്?

31

അസ്തംഗതം യൌവനവൈഭവം തേ,
ഗ്രസ്തം മഹാവ്യാധിശതൈശ്ശരീരം,
ന്യസ്തം ച നൈകം പദമാത്മമാർഗ്ഗേ
ധ്വസ്തം തവൈതന്നരജന്മ ദേഹിൻ.

അങ്ങയുടെ ചെറുപ്പത്തിന്റെ മിടുക്കു മറഞ്ഞുകഴിഞ്ഞു. ശരീരത്തെ ആയിരം മഹാവ്യാധികൾ പിടികൂടിപ്പോയി. മുക്തിമാർഗ്ഗത്തിൽ ഒരടിയെങ്കിലും വെച്ചതുമില്ല. ഹേ ജീവ, അങ്ങയുടെ ഈ നരജന്മം ആകപ്പാടെ തുലഞ്ഞുവെന്നേ പറയേണ്ടൂ.

32

രുദ്ധസ്തവാധ്വാ, വിഹതാ തവാശാ,
ജാഗർത്തി സർവ്വത്ര തവാന്ധകാരഃ,
ദേഹിംസ്തഥാപ്യവ്വ്രിതാ ഗതിസ്തേ
യന്നിർന്നിമിത്താ കരുണാ മുരാരേഃ.

അങ്ങയുടെ വഴി അടഞ്ഞു. അങ്ങയുടെ ആശ അററു. സകല ദിക്കിലും അങ്ങേക്കു കൂരിരുട്ടേ കൂത്താടുന്നുള്ളു. അല്ലേ ദേഹിൻ, ഇങ്ങനെയൊക്കെയാണെങ്കിലും അങ്ങേക്കു ഗതി തീരെ ഇല്ലാതായിട്ടില്ല. എന്തെന്നാൽ ഭഗവാന്റെ കൃപ അഹൈതുകിയാണല്ലോ.

33

ഹേ ജീവ, "ഭോഗൈകപരായണോഽഹം
സന്നിന്ദിതോഽഹം പതിതോഽഹ" മേവം
നാത്മാനമർഹസ്യനുശോചിതും യ-
ദ്ദീനാനുകമ്പീ ഭഗവാൻ മുകുന്ദഃ.

ഹേ ജീവ, "ഞാൻ ഭോഗത്തിൽ മാത്രം തൽപരനാണു്, സജ്ജനങ്ങൾക്കിഷ്ടമില്ലാത്തവനാണു്, ഭ്രഷ്ടനാണു്" എന്നിങ്ങനെ അവനവനെക്കുറിച്ചു് അങ്ങു ശോചിക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ ശ്രീകൃഷ്ണഭഗവാൻ ദീനാനുകമ്പിയാണല്ലോ.

34

ഗ്രസ്തേ ശരീരേ ജരയാ രുജാ ച
വ്യാപ്തേഽന്തരംഗേ വ്യഥയാ ഭിയാ ച
രുദ്ധേ ച മാർഗ്ഗേ തമസൈനസാ ച
ദേഹിൻ, സഹായഃ ക ഋതേ ഹരേസ്തേ?

വാർധക്യത്താലും രോഗത്താലും ദേഹം ഗ്രസിക്കപ്പെടുകയും, ദുഃഖത്താലും ഭയത്താലും അന്തരംഗം വ്യാപിക്കപ്പെടുകയും, തിമിരത്താലും ദുരിതത്താലും മാർഗ്ഗം നിരോധിക്കപ്പെടുകയും ചെയ്യുമ്പോൾ അല്ലേ ജീവ, ഭഗവാനല്ലാതെ വേറെ ആരാണ് അങ്ങയ്ക്കു സഹായം?

35

മാജീവ, ഭൈഷീസ്തവ നാസ്തി നാശോ,
യസ്മാദുരാരിഃ കരുണാംബുരാശിഃ
തിഷ്ഠത്യഹോ! ത്വാം സമനുഗ്രഹീതും
പാർശ്വേ, ദ്രുതം തം ശരണം പ്രയാഹി.

ഹേ ജീവ, അങ്ങു പേടിക്കേണ്ട, അങ്ങയ്ക്കു നാശം വരില്ല എന്തെന്നാൽ കരുണാസമുദ്രനായ ഭഗവാൻ അങ്ങയെ അനുഗ്രഹിക്കാൻ അമ്പോ! അരികിൽ നില്ക്കുന്നു. വേഗം നിന്തിരുവടിയെ ആശ്രയിയ്ക്കുക.

36

വിവേക വൈരാഗ്യ വിവർജിതാനാം
നിരർത്ഥ ചിന്താഗത ജീവിതാനാം
ദുരന്തദുഃഖാകുലമാനസാനാം
വിഭാതി ബന്ധുഃ പരമസ്ത്വമഗ്രേ.

വിവേക വൈരാഗ്യങ്ങൾ തൊട്ടുകുളിക്കാനില്ലാത്തവരും, നിരർത്ഥങ്ങളായ മനോരാജ്യങ്ങളോടെ ആയുസ്സു തുലച്ചവരും, കരയില്ലാത്ത അഴൽകൊണ്ടു കരൾ ഉഴലുന്നവരുമായ ജനങ്ങളുടെ പരമബന്ധു അങ്ങയുടെ മുമ്പിൽ ശോഭിക്കുന്നു.

37

ദുഷ്ടാശയാനാം കൃതകില്ബിഷാണാം
ദുഃഖാർദ്ദിതാനാം സ്വജനോജ്ഝിതാനാം
ധ്വസ്താശ്രയാണാമതിദുർഭഗാനാ-
മേകസ്സുഹൃത്തിഷ്ഠതി തേ സമീപേ.

ദുർബ്ബുദ്ധികളും പാപം ചെയ്തവരും വ്യസനം കൊണ്ടു കുഴങ്ങിയവരും സ്വജനങ്ങളാൽ ഉപേക്ഷിക്കപ്പെട്ടവരും ആശ്രയമററവരുമായ അതിദുർഭഗന്മാരുടെ ഏക സുഹൃത്ത് അങ്ങയുടെ അടുത്തുനില്ക്കുന്നു.

38

യോ വേദശീർഷൈസ്സുചിരം വിമൃഗ്യോ
യോ യോഗിവൃന്ദൈർഹൃദയേഽനുചിന്ത്യഃ
യോ രാഗവൈരാദിയുതൈരദൃശ്യോ
ഭാഗ്യേന തേ തിഷ്ഠതി സോഽയമഗ്രേ.

യാതൊരുവൻ ഉപനിഷത്തുകൾക്കു നെടുനാളായി തിരയപ്പെടാൻ മാത്രം പററുന്നവനാണോ, യാതൊരുവൻ യോഗിമണ്ഡലങ്ങൾക്കു ഹൃദയത്തിൽ ഇടവിടാതെ ചിന്തിക്കപ്പെടാൻ മാത്രം കഴിയുന്നവനാണോ, യാതൊരുവൻ രാഗദ്വേഷാദികളുള്ളവർക്കു കാണാൻ സാധിക്കാത്തവനാണോ, അങ്ങനെയുള്ള തന്തിരുവടി ഭാഗ്യത്താൽ അങ്ങയുടെ മുമ്പിലിതാ നില്ക്കുന്നു.

39

ദുസ്സംഗമാത്രദൂഷിതമാനസാനാം
ദുഷ്കർമ്മണാ സഞ്ചിതപാതകാനാം
തൽപാകതഃ സ്വീകൃതയാതനാനാ-
മേകശ്ശരണ്യസ്തവ വർത്തതേഽഗ്രേ.

ദുസ്സംഗത്താൽ മനസ്സു കേടുവന്നവരും ദുഷ്പ്രവൃത്തികൊണ്ടു പാപം ശേഖരിച്ചവരും പാപഫലമായി യാതനകളേല്ക്കേണ്ടിവന്നവരുമായ ആളുകളുടെ ഒരേ ഒരു ശരണ്യൻ അങ്ങയുടെ മുമ്പിൽ മേവുന്നു.

40

തമേവ ദീനാവനജാഗരൂക-
മഹേതുകസ്നേഹസുധാഭിവർഷം
അഖണ്ഡിതാചിന്ത്യമഹാപ്രഭാവം
മുകുന്ദമാരാധയ ഹേ ശരീരിൻ.

ദീനന്മാരെ രക്ഷിക്കാൻ ഉണർന്നിരിക്കുന്നവനും, അകാരണമായ സ്നേഹാമൃതത്തെ ചൊരിയുന്നവനും, അപരിച്ഛിന്നമായി അചിന്ത്യമായിരിക്കുന്ന മഹാമഹിമ കോലുന്നവനുമായ ആ മുകുന്ദനെത്തന്നെ അല്ലേ ശരീരിൻ, ആരാധിയ്ക്കുക.

41

ധർമ്മാർത്ഥകാമേഷ്വപുനർഭവേ വാ
യദ്യസ്തി വാഞ്ഛാ തവ തർഹി ദേഹിൻ,
കാരുണ്യമൂർത്തേഃ പുരുഷോത്തമസ്യ
സർവ്വാത്മനാ രാധയ പാദപദ്മം.

ഹേ ദേഹിൻ, അങ്ങേയ്ക്കു ധർമ്മാർത്ഥകാമങ്ങളിലോ മോക്ഷത്തിലോ ഇച്ഛയുണ്ടെങ്കിൻ കാരുണ്യമൂർത്തിയായ ഭഗവാന്റെ ശ്രീ പാദത്തെ സർവ്വഥാ ആരാധിയ്ക്കുക.

42

ജരാവൃതോ വാ ദുരിതാവൃതോ വാ
ഭയാകുലോ വാ നരകം ഗതോ വാ
ലഭേത യത്രൈവ പരാം പ്രശാന്തിം
ജുഷസ്വ താവേവ മുകുന്ദപാദൌ.

നരച്ചവനായാലും പാപം ചെയ്യുന്നവനായാലും പേടിച്ചവനായാലും നരകത്തിൽ വീണവനായാലും ആരായാലും ശരി യാതൊരിടത്തു മാത്രമാണോ പരമശാന്തി ലഭിയ്ക്കുന്നതു്, ആ ഭഗവൽപാദങ്ങളെത്തന്നെ സേവിയ്ക്കുക.

43

ഹേ ജീവ, തസ്മാത്തവ ജീവിതസ്യ
സ്വല്പേഽപ്യകല്പേഽപ്യവശിഷ്ടകാലേ
കാരുണ്യസിന്ധും ഭഗവന്തമേവ
ഭക്ത്യാ യഥാശക്തി സദാ ഭജസ്വ.

ഹേ ജീവ, അതുകൊണ്ടു കുറച്ചേ ഉള്ളുവെങ്കിലും കാര്യത്തിനു മതിയാവാത്തതാണെങ്കിലും അങ്ങയുടെ ജീവിതത്തിന്റെ ഇനി ബാക്കിയുള്ള കാലത്തു കൃപാവണ്ണനായ ഭഗവാനെത്തന്നെ യഥാശക്തി ഭക്തിയോടെ എപ്പോഴും ഭജിയ്ക്കുക.

44

ത്വത്സ്വാമിനം ത്വത്സുഹൃദം ച കൃഷ്ണം
ശൃണ്വംശ്ച ഗായംശ്ച വിചിന്തയംശ്ച
ശുശ്രൂഷമാണശ്ച സമർച്ചയംശ്ച
നമംശ്ച ദേഹിൻ, നയ ശിഷ്ടമായുഃ.

ഹേ ദേഹിൻ, അങ്ങയുടെ സ്വാമിയും സുഹൃത്തുമായ കൃഷ്ണനെ ശ്രവിച്ചുകൊണ്ടും പാടിക്കൊണ്ടും ഓർത്തുകൊണ്ടും ശുശ്രൂഷിച്ചുകൊണ്ടും പൂജിച്ചുകൊണ്ടും നമിച്ചുകൊണ്ടും ബാക്കിയുള്ള ആയുസ്സിനെ പോക്കുക.

45

ആമ്നായ സങ്കീർത്തിത പുണ്യകീർത്തിം
ബ്രഹ്മാദിസഞ്ചിന്തിതദിവ്യമൂർത്തിം
അക്ലിഷ്ടവിദ്രാവിത വിഷ്ടപാർത്തിം
സേവസ്വ ഗോപീജന കാമപൂർത്തിം.

മറകളാൽ വാഴ്ത്തപ്പെട്ട പുണ്യകീർത്തിയോടും ബ്രഹ്മാദികളാൽ ധ്യാനിയ്ക്കപ്പെട്ട ദിവ്യമൂർത്തിയോടും കൂടി വിശ്വവ്യസനത്തെ അനായസേന പറപറപ്പിച്ച ഗോപിമാരുടെ മനോരഥത്തിന്റെ, സാഫല്യസ്വരൂപനെ സേവിയ്ക്കുക.

46

അക്ലിഷ്ടഗേയാന്യഘനാശനാനി
സർവ്വത്ര ലഭ്യാന്യതിപാവനാനി
സച്ചിത്സ്വരൂപാണ്യപവർഗ്ഗദാനി
നാമാനി സങ്കീർത്തയ നന്ദസൂനോഃ.

പ്രയാസംകൂടാതെ പാടാവുന്നവയും പാപത്തെ നശിപ്പിയ്ക്കുന്നവയും എങ്ങും കിട്ടാവുന്നവയും അതിപാവനങ്ങളും സച്ചിന്മയങ്ങളും മോക്ഷപ്രദങ്ങളുമായ നന്ദനന്ദനന്റെ നാമങ്ങളെ കീർത്തിയ്ക്കുക.

---

# ശ്രീ വിവേകാനന്ദസ്വാമികൾ—

## ഒരു യഥാർത്ഥഭാരതീയൻ.

മൃഡാനന്ദസ്വാമി

ഭാരതത്തിനു് സ്വാതന്ത്ര്യലബ്ധിക്കു ശേഷം അനായാസേന ലോകത്തിലെ വൻകിട രാഷ്ട്രങ്ങളുടെ ഇടയിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനം നേടുവാൻ കഴിഞ്ഞു. എന്താണതിനു കാരണം? അതുവരെ വളച്ചു് അനുകൂലങ്ങളല്ലാത്ത പരിതഃസ്ഥിതികളിൽ കിടന്നു് ഞെങ്ങിഞെരുങ്ങിയിരുന്ന സ്വന്തം സംസ്കാരത്തെ പ്രധാനമായവലംബിച്ചു്, ഭാരതീയമായ ചിന്താഗതികൾക്കും അഭിപ്രായങ്ങൾക്കും ആശയങ്ങൾക്കും അനുസരിച്ചു് പുരോഗമിക്കുവാനുള്ള സാഹചര്യങ്ങൾ ഭാരതത്തിനു സിദ്ധിച്ചുവെന്നുള്ളതു മാത്രമാണതിനു കാരണം. അണ്വായുധപരീക്ഷണങ്ങളിലോ ആററംബോംബുനിർമ്മാണത്തിലോ ആയുധശക്തിസംഭരണത്തിലോ ഇതരരാഷ്ട്രങ്ങളോടൊപ്പമെത്തുവാൻ ഇന്ത്യക്കു സാധിച്ചിട്ടില്ല. ആക്രമണഭീഷണികൊണ്ടു് മററു രാജ്യങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുവാനോ മേന്മ നേടുവാനോ ഭാരതം ഒരിക്കലും ആഗ്രഹിച്ചിട്ടില്ല. ബാഹ്യമായ ഈ ബലപ്രയോഗത്തിലും നാശീകരണായുധങ്ങളുടെ ഉപയോഗത്തിലും ഭാരതം ഒരിക്കലും വിശ്വസിച്ചിരുന്നില്ല. ഇതൊന്നും കൂടാതെതന്നെ മററു രാജ്യങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുവാനും സ്നേഹാദരങ്ങൾക്കു പാത്രമാകുവാനും സാധിക്കത്തക്കവിധം ജീവിക്കുവാനുള്ള ഒരു പാരമ്പര്യം ഭാരതത്തിനുണ്ടു്. അതെ, സമാധാനസമ്മേളനങ്ങളുടെയും അന്തരഞ്ജനശ്രമങ്ങളുടെയും മദ്ധ്യത്തിലും അശാന്തിയും അസമാധാനവും വർദ്ധിച്ചുവരുന്ന ജനഹൃദയങ്ങളിൽ ശാന്തിയുടെയും സമാധാനത്തിന്റെയും ആശയും പ്രതീക്ഷയും നൽകുവാൻ കെല്പുള്ള ഒരു ശക്തിയുണ്ടു് ഭാരതത്തിനു്. മനുഷ്യനെ നാശത്തിൽനിന്നു് നാശത്തിലേക്കു നയിക്കുന്ന ബലപ്രയോഗത്തിന്റെയും, രാക്ഷസീയമായ വിധത്തിൽ രക്തം ചൊരിഞ്ഞിട്ടാണെങ്കിലും രാജ്യം നേടിയെടുത്തു് സുഖിക്കാമെന്ന വ്യാമോഹത്തിന്റെയും, ബാഹ്യങ്ങളായ സുഖസൌകര്യങ്ങളെ മാത്രം ലക്ഷ്യമാക്കി ജീവിതം നയിക്കുന്നതിന്റെയും, നിരർത്ഥകതയെ അനുനിമിഷം അനുസ്മരിപ്പിക്കുന്ന ആ ആർഷസംസ്കാരത്തിന്റെ മുമ്പിൽ ഏതൊരു ചിന്തകനും തല കുനിക്കാതെ നിവൃത്തിയില്ല. ലോകത്തിലെ ഏററവും പൗരാണികമെന്നഭിമാനിക്കാവുന്ന ആ ആദ്ധ്യാത്മിക സംസ്കാരമാണു് ഭാരതത്തിന്റെ ജീവൻ. ബാഹ്യങ്ങളായ ആക്രമണങ്ങൾക്കോ ആഭ്യന്തരമായ കലഹങ്ങൾക്കോ അതിന്റെ ശക്തിയെ കെടുത്തുവാൻ കഴിഞ്ഞിട്ടില്ല. ആന്തരമായ ആ ശക്തി ഇന്ത്യയുടെ വ്യക്തിത്വത്തെ സുരക്ഷിതമാക്കിക്കൊണ്ടു് ഇന്നും വികാരാതീതമായിത്തന്നെ വിലസുന്നു. അങ്ങനെ ഭൗതികത്വത്തിന്റെ ഇരച്ചുകയററം കണ്ടു് മനസ്സു മടുത്തു് നിരാശരാകുന്ന ജനങ്ങൾക്കു് പ്രതീക്ഷയുടെ പ്രകാശമായിട്ടാണു് ശ്രീരാമകൃഷ്ണദേവനും ശ്രീവിവേകാനന്ദസ്വാമികളും പ്രത്യക്ഷപ്പെടുന്നതു്.

ഭാരതചരിത്രത്തിൽ പലതുകൊണ്ടും പ്രാധാന്യമർഹിക്കുന്ന ഒരു കാലഘട്ടമാണു് പത്തൊമ്പതാം നൂററാണ്ടു്. രാഷ്ട്രീയമായും സാംസ്കാരികമായും പാശ്ചാത്യശക്തികൾ ഭാരതത്തെ അന്നേക്കു് തികച്ചും കീഴടക്കിക്കഴിഞ്ഞിരുന്നു. ശാസ്ത്രങ്ങളുടെ ഭൗതികാഭിവൃദ്ധിയിൽനിന്നു് മനുഷ്യനു വേണ്ടുന്ന സുഖവും ശാന്തിയും കിട്ടുമെന്നു് വിശ്വസിക്കുന്ന പാശ്ചാത്യപരിഷ്കാരത്തിന്റെ ആക്രമണത്തിൽ, ആദ്ധ്യാത്മികവീര്യവും പരമ്പരാഗതമായിരുന്ന സംസ്കാരത്തിലുള്ള വിശ്വാസവും നശിച്ചു് ഭാരതം വിനാശത്തിലേക്കു് ത്വരിതപ്രയാണം ചെയ്യുകയായിരുന്നു. വിദേശീയമായ എല്ലാത്തിനെയും അന്ധമായി അനുകരിക്കുവാനും ആരാധിക്കുവാനും ജനങ്ങൾക്കു പ്രോത്സാഹനം നൽകിയിരുന്നതു് വിദേശീയഭരണമാണു്. ജനങ്ങളുടെ പാശ്ചാത്യാനുകരണഭ്രമംകൊണ്ടു് 'നിണത്തിലും നിറത്തിലും മാത്രം ഇന്ത്യക്കാരും അഭിപ്രായത്തിലും അഭിരുചിയിലും വിചാരത്തിലും പ്രവൃത്തിയിലും ഇംഗ്ലീഷുകാരുമായ ഒരു കൂട്ടം ആളുകളെ സൃഷ്ടിക്കുക' എന്ന ഭരണാധികാരികളുടെ വിദ്യാഭ്യാസാദർശം സാധിതപ്രായമാകുമെന്ന ഘട്ടത്തിലെത്തിയിരുന്നു. ഒരു ഭാഗത്തു് ഇങ്ങനെ പാരതന്ത്ര്യംകൊണ്ടു് ആത്മവീര്യവും ആത്മവിശ്വാസവും നശിച്ചിട്ടുള്ള ആളുകൾ ഏറിവരുമ്പോൾ മറെറാരു ഭാ

ഗത്തു് രാഷ്ട്രീയമായ സ്വാതന്ത്ര്യബോധവും അതോടു കൂടി തങ്ങളുടെ കാലിൽ കെട്ടിക്കിടക്കുന്ന അടിമത്തത്തിന്റെ ചങ്ങല പൊട്ടിച്ചെറിയുവാനുള്ള ഒരു അഭിവാഞ്ഛയും, ജനഹൃദയങ്ങളിൽ രൂപമെടുത്തതു് ഇക്കാലത്താണു്. ധാർമ്മികമായ ഒരു നവോത്ഥാനത്തിന്റെ ലക്ഷണങ്ങളും അന്നു് എല്ലായിടത്തും കണ്ടുതുടങ്ങി. സമുദായത്തിൽ നിലനിന്നിരുന്ന അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും ദൂരീകരിച്ചു് പുതിയ പല പരിഷ്കാരങ്ങളും നടപ്പാക്കാനുള്ള ചില സംഘടനകൾ രൂപമെടുത്തതും ഇക്കാലത്താണു്. പാശ്ചാത്യഭരണത്തിന്റെ ഫലമായി ജനഹൃദയങ്ങളിൽ വളർന്നുവന്നിരുന്ന ധാർമ്മികമായും സാംസ്കാരികമായുമുള്ള ഭൗതികചിന്താഗതിക്കു് വലിയൊരു ഇളക്കം തട്ടിയതും സ്വന്തം ആത്മാവിനോടിണങ്ങിയ ആദ്ധ്യാത്മിക ചിന്താഗതി ക്രമേണ വളർന്നുവരുവാൻ തുടങ്ങിയതും ഈ കാലഘട്ടത്തിലാണു്. അങ്ങനെ ആർഷസംസ്കാരത്തിന്റെ പുനരുജ്ജീവനം ഭാരതത്തിന്റെ ഭാവിയുടെ ചക്രവാളത്തിൽ വീണ്ടും ഭാസുരതയുടെ അരുണപ്രകാശം പരത്തിക്കൊണ്ടു ജനഹൃദയങ്ങളിൽ പുതിയ ഒരു ആവേശം ഉണ്ടാക്കിത്തീർത്തു. ആ സന്ദർഭത്തിലാണു് അനേകായിരം ശതവർഷങ്ങളായി ഭാരതത്തിന്റെ ജീവനാഡിയായി വർത്തിച്ചിരുന്ന ആദ്ധ്യാത്മികാദർശങ്ങളുടെയെല്ലാം മൂർത്തിമദ്ഭാവമായി ശ്രീരാമകൃഷ്ണദേവൻ രംഗപ്രവേശം ചെയ്യുന്നതു്. പുതുമയിലേക്കുള്ള പഴമയുടെ സന്ദേശവാഹകനായ അദ്ദേഹത്തിന്റെ സ്വാധീനശക്തി പത്തൊമ്പതാംനൂററാണ്ടിലെ മദ്ധ്യഘട്ടത്തിൽ ബംഗാളിലുണ്ടായിട്ടുള്ള എല്ലാ പരിഷ്കരണശ്രമങ്ങളിലും പ്രസ്ഥാനങ്ങളിലും തെളിഞ്ഞുകാണാമായിരുന്നു. ഭാരതത്തിന്റെ ഭാവിയെ ശരിയായ മാർഗ്ഗത്തിലൂടെ രൂപവൽക്കരിക്കുന്നതിനും മങ്ങിക്കിടന്നിരുന്ന ആദ്ധ്യാത്മിക തേജസ്സിനെ വീണ്ടും ഉജ്ജ്വലമാക്കിത്തീർത്തു ഭാരതത്തെ സമുചിതമായ സ്ഥാനത്തു പ്രതിഷ്ഠിക്കുന്നതിനും വേണ്ടി തനിക്കു നല്കുവാനുണ്ടായിരുന്ന സന്ദേശത്തെ പ്രചരിപ്പിക്കുന്നതിനും പ്രായോഗികമാക്കുന്നതിനും തന്റെ ശിഷ്യാഗ്രഗണ്യനായ സ്വാമി വിവേകാനന്ദനെ ലോകത്തിനു് പ്രദാനം ചെയ്തുകൊണ്ടാണു് അദ്ദേഹത്തിന്റെ ഭൗതിക ശരീരം കാലയവനികക്കുള്ളിൽ തിരോധാനം ചെയ്തതു്. തന്റെ ഗുരുദേവനിൽനിന്നും സിദ്ധിച്ചിട്ടുള്ള ആദർശങ്ങളും ആശയങ്ങളും അനുസരിച്ചു് ശ്രുതിസ്മൃതികളിലെ തത്ത്വസംഹിതകളെ വ്യാഖ്യാനിക്കുവാനും പൗരാണികമായ ആർഷധർമ്മത്തെ പുനരുദ്ധരിച്ചു് ഭാരതത്തെ സമുചിതമായ സ്ഥാനത്തേക്കുയർത്തുവാനുമാണു് സ്വാമിജി പിന്നീടു് പരിശ്രമിച്ചതു്.

ഉയർന്ന പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ ഫലമായി ഉന്നതങ്ങളായ ആദർശങ്ങളും വിശാലങ്ങളായ ആശയങ്ങളും അദ്ദേഹത്തിലുണ്ടായിരുന്നുവെങ്കിലും മററു അഭ്യസ്തവിദ്യരെപ്പോലെ വിമർശനപരമായ വീക്ഷണഗതിയോടുകൂടിയ ഒരു യുക്തിവാദി കൂടിയായിരുന്നു നരേന്ദ്രനാഥൻ. ഈശ്വരന്റെ അസ്തിത്വത്തിൽ കൂടി അവിശ്വസിച്ചിരുന്ന നരേന്ദ്രൻ ഭാരതീയമായ എല്ലാററിനെയും സംശയദൃഷ്ടിയോടുകൂടി നോക്കുകയും നിശിതമായി വിമർശിക്കുകയും ചെയ്തിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ മാനവസംസ്കാരത്തിന്റെ പരമോന്നതപദവിയിലെത്തിയിരുന്ന ആദ്ധ്യാത്മികാദർശങ്ങളുടെ സജീവമൂർത്തിയായ ശ്രീരാമകൃഷ്ണദേവനുമായുള്ള സമാഗമം അദ്ദേഹത്തിന്റെ ആശയങ്ങൾക്കും അഭിപ്രായങ്ങൾക്കും സമൂലമായ ഒരു പരിവർത്തനമുണ്ടാക്കിത്തീർത്തു. ഈശ്വരനെ താൻ കണ്ടിട്ടുണ്ടെന്നും മററുള്ളവർക്കു കാണിച്ചുകൊടുക്കുവാൻ തനിക്കു് കഴിയുമെന്നും സധൈര്യം ഉദ്ഘോഷിച്ച ശ്രീരാമകൃഷ്ണന്റെ മനശ്ശുദ്ധിയും ആത്മവിശ്വാസവും നരേന്ദ്രനെ ഹഠാദാകർഷിച്ചു. ആർഷസംസ്കാരത്തിന്റെയും ആദ്ധ്യാത്മികാദർശങ്ങളുടെയും പുനഃസംസ്ഥാപനത്തിനുവേണ്ടി ഉടലെടുത്ത ശ്രീരാമകൃഷ്ണദേവന്റെ കാൽക്കൽ തന്നെത്തന്നെ സ്വയം സമർപ്പിച്ചു് അദ്ദേഹം കൃതാർത്ഥനായി. തന്റെ ചിന്താഗതിയിലും ജീവിതത്തിലും വലിയൊരു വിപ്ലവംതന്നെ സൃഷ്ടിച്ച വിദഗ്ദ്ധമായ ആ പരിശീലനത്തിൽ നരേന്ദ്രനാഥൻ സ്വാമി വിവേകാനന്ദനായി വളർന്നുവന്നു. ഭാരതത്തിന്റെ പാരമ്പര്യമനുസരിച്ചു് പരമപുരുഷാർത്ഥം ഈശ്വരസാക്ഷാൽകാരം, അപരോക്ഷാനുഭൂതി, ആണെന്നും, മററുള്ളവയെല്ലാം അതിനു സഹായകങ്ങളായി നിൽക്കേണ്ടവയാണെന്നും അദ്ദേഹത്തിനു് ദൃഢവിശ്വാസം വന്നു. പൗരാണികമായ ആർഷസംസ്കാരത്തിന്റെ മഹത്വത്തെപ്പററിയും, ഭാരതം സ്വന്തം കാലിൽ ഉറച്ചുനിന്നുകൊണ്ടു് ലോകത്തിനു് മാർഗ്ഗദർ

ശനം ചെയ്യേണ്ടതിന്റെ ആവശ്യകതയെപ്പററിയും ശരിയായ ബോധം അദ്ദേഹത്തിന്നുണ്ടായി അതിന്നു് ഭാരതത്തെ ശക്തമാക്കിത്തീർക്കുന്നതിൽ തന്റെ കർത്തവ്യനിർവ്വഹണത്തിന്നു് ഭാരതത്തെയും ഭാരതീയരെയും പററി ശരിയായ ഒരു ജ്ഞാനമുണ്ടാകേണ്ടതാവശ്യമായിരുന്നു. അതാണു് അദ്ദേഹം തന്റെ പരിവ്രാജകജീവിതകാലത്തു നേടിയതു്. കാഷ്മീർ മുതൽ കന്യാകുമാരിവരെയുള്ള യാത്രയിൽ ഭാരതത്തിന്റെ താല്ക്കാലിക സ്ഥിതിയും അധഃപതനത്തിന്നുള്ള കാരണങ്ങളും നേരിട്ടു കണ്ടറിവാൻ അദ്ദേഹത്തിന്നു സാധിച്ചു.

സനാതനധർമ്മത്തിന്നു വന്നിട്ടുള്ള അധഃപതനവും അതുകൊണ്ടു ഭാരതത്തിന്നുണ്ടായിട്ടുള്ള അത്യാപത്തുകളും കഷ്ടപ്പാടുകളും അദ്ദേഹത്തിന്റെ ഹൃദയത്തെ സ്പർശിച്ചു. അനേകലക്ഷം അർദ്ധനഗ്നരായ പട്ടിണിപ്പാവങ്ങളുടെ ദയനീയരോദനം കർണ്ണപുടങ്ങളിൽ വന്നലച്ചു് ചിന്താമഗ്നനായ ആ കരുണാവാരിധി അതിന്നൊരു പരിഹാരമാർഗ്ഗവും തേടിക്കൊണ്ടു് കന്യാകുമാരിക്കപ്പുറം കടലിലുള്ള ഒരു പാറപ്പുറത്തുവെച്ചു് ധ്യാനമഗ്നനായിരുന്നുപോയി. പുതിയ ഒരു വെളിച്ചവുംകൊണ്ടാണു് സ്വാമിജി അവിടെനിന്നും മടങ്ങുന്നതു്. ആഹാരത്തിന്നു വകയില്ലാതെ, അക്ഷരാഭ്യാസമില്ലാതെ, ആരിൽനിന്നും അൻപു ലഭിക്കാതെ അധഃപതിച്ചു കിടക്കുന്ന അവശസമുദായത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പുതിയൊരു പദ്ധതിയുടെ ആസൂത്രണത്തെപ്പററിയുള്ള ബോധോദയം അദ്ദേഹത്തിന്നുണ്ടായതു് അവിടെവെച്ചായിരുന്നു. തന്റെ പദ്ധതിയെ പ്രായോഗികമാക്കുവാൻ, ഭാരതത്തിലെ മൂകലക്ഷങ്ങളുടെ സമുദ്ധരണത്തിന്നുവേണ്ടിയുള്ള പ്രവർത്തനം ആരംഭിക്കുവാൻ, ഉള്ള സഹായവും തേടിക്കൊണ്ടാണു് അദ്ദേഹം അമേരിക്കയിലേക്കു യാത്രയാകുന്നതു്. ഇതിനെപ്പററി അദ്ദേഹംതന്നെ മദ്രാസിൽവെച്ചുള്ള ഒരു പ്രസംഗത്തിൽ പറയുന്നുണ്ടു്:— "ഞാൻ അമേരിക്കക്കു പോയതു് മതമഹാസമ്മേളനത്തിന്നു വേണ്ടിയല്ല; പിന്നെയോ എന്നിൽ, എന്റെ ആത്മാവിൽ, ഈ ഭയങ്കരതാപമുണ്ടായിരുന്നു പന്തിരണ്ടുകൊല്ലം, ഭാരതത്തിലെല്ലാം ഞാൻ അലഞ്ഞുനടന്നു. എന്റെ നാട്ടുകാർക്കുവേണ്ടി പ്രയത്നിക്കുവാൻ ഒരു വഴിയും കണ്ടില്ല. അതുകൊണ്ടാണു് ഞാൻ അമേരിക്കക്കു പോയതു്." ഇതായിരുന്നു. അദ്ദേഹം തന്റെ സമരപരിപാടിയിലെ ഒന്നാമത്തെ കാൽവെപ്പായി കണക്കാക്കിയതു്.

അമേരിക്കയിൽ അദ്ദേഹത്തിന്നു സിദ്ധിച്ച വിജയം സുവിദിതമാണു്. ആ ചരിത്രം സൃഷ്ടിച്ച സർവ്വമതസമ്മേളനത്തിന്നുശേഷം അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുവാൻ ജനങ്ങൾ തിങ്ങിക്കൂടി. അദ്ദേഹത്തിന്നു കിട്ടിയ സ്വീകരണങ്ങൾക്കും സൽക്കാരങ്ങൾക്കും കണക്കില്ല. എത്രവലിയ പണക്കാരനും അദ്ദേഹത്തെ അതിഥിയായി കിട്ടുവാൻ വെമ്പൽകൊണ്ടു. എന്നാൽ ഈ സ്ഥാനമാനങ്ങളുടെയും സുഖഭോഗങ്ങളുടെയും ഇടയിൽപോലും ഭാരതീയരായ സ്വസഹോദരന്മാരുടെ സ്ഥിതി മറക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ല. ഒരു ദിവസം ധനികനായ ഒരാതിഥേയൻ സ്വഗൃഹത്തിൽ സ്വാമിജിയുടെ താമസം സർവ്വഥാ സുഖപ്രദമാക്കുവാനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. എല്ലാ സജ്ജീകരണങ്ങളോടും കൂടിയ ഒരു മുറിയിൽ അതിവിശിഷ്ടമായ ഒരു കിടക്കയും അദ്ദേഹത്തിന്നു ഉറങ്ങുവാനായി ഏർപ്പാടുചെയ്തു. എന്നാൽ ആ ചുററുപാടിൽ സുഖം കാണുവാനോ ആ കിടക്കയിൽ കിടന്നു് ഉറങ്ങുവാനോ സ്വാമിജിക്കു സാധിച്ചില്ല വെറും നിലത്തുകിടന്നു് ഉറങ്ങിയ അദ്ദേഹത്തോടു് രാവിലെ കാരണം ചോദിച്ചപ്പോൾ "കോടിക്കണക്കായി എന്റെ സഹോദരന്മാർ ഭാരതത്തിൽ പട്ടിണികിടന്നു കഷ്ടപ്പെടുമ്പോൾ ഞാനെങ്ങനെയാണു് ഈ സുഖഭോഗങ്ങളനുഭവിക്കുക" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. എന്തൊരു ഹൃദയവിശാലത! എന്തൊരു സ്വരാജ്യസ്നേഹം!!

ഈ സ്വദേശപ്രേമമാണു് സ്വാമിജിയുടെ ജീവിതത്തിലുടനീളം നാം തെളിഞ്ഞുകാണുന്നതു്. ഭാരതത്തെയും ഭാരതീയരെയും സമുദ്ധരിക്കുവാനുള്ള അദമ്യമായ ആകാംക്ഷയാണു് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്കെല്ലാം പ്രചോദനം നൽകിയിരുന്നതു്. ഭാരതമെന്നു കേൾക്കുമ്പോഴേക്കും അദ്ദേഹത്തിന്റെ ഹൃദയം അഭിമാനവിജൃംഭിതമാകും. ശാസ്ത്രീയാഭിവൃദ്ധികൊണ്ടു് ജീവിതസൌകര്യങ്ങളുടെയും സുഖഭോഗങ്ങളുടെയും പരമോച്ചാവസ്ഥയിൽ എത്തിയിട്ടുള്ള പാശ്ചാത്യരാജ്യങ്ങളിൽ സമുദായത്തിന്റെ ഉയർന്ന നില

യിൽ വർത്തിക്കുന്നവരാൽ സൽകൃതനും സമ്മാനിതനുമായി നാലുകൊല്ലം കഴിച്ചുകൂട്ടിയതിനു ശേഷം ഭൗതികമായും സാംസ്കാരികമായും അധഃപതിച്ചിരുന്ന ഭാരതത്തിലേക്കു മടങ്ങുമ്പോൾ സ്വാമിജിയോടു ഒരു ഇംഗ്ലീഷ് സുഹൃത്ത് ചോദിച്ചു: "ഭോഗപൂർണ്ണവും ശ്ലാഘ്യവുമായ പാശ്ചാത്യദേശങ്ങളിൽ നാലുകൊല്ലത്തെ അനുഭവങ്ങൾക്കുശേഷം ഇന്നിപ്പോൾ അങ്ങയുടെ മാതൃഭൂമിയെ അങ്ങ് എങ്ങനെയിഷ്ടപ്പെടുന്നു?" പാശ്ചാത്യരാജ്യങ്ങളെപ്പററിയുള്ള പ്രശംസയും ഭാരതത്തെപ്പററിയുള്ള വെറുപ്പും പ്രസ്പഷ്ടമാക്കുന്ന ഒരു മറുപടിയായിരുന്നു ആ സുഹൃത്തു പ്രതീക്ഷിച്ചിരുന്നത്. എന്നാൽ 'ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ' എന്നു പഠിപ്പിച്ച ഭാരതമാതാവിന്റെ വീരസന്താനത്തിനു യോജിച്ച ഒരു മറുപടിയാണ് സ്വാമിജിയിൽനിന്നും വന്നത്: "അവിടെനിന്നു പുറപ്പെടും മുമ്പ് ഞാൻ ഭാരതത്തെ സ്നേഹിച്ചു. ഇപ്പോൾ ഭാരതഭൂമിയിലെ പൊടിപോലും എനിക്കു പരിശുദ്ധമായി തോന്നുന്നു. അവിടത്തെ കാററുപോലും എനിക്ക് പരിപാവനമാണ്. അതെന്റെ പുണ്യഭൂമിയാണ്. പുണ്യതീർത്ഥമാണ്." ലോകത്തിലുള്ള ഏതൊരു അനുഭവവും അദ്ദേഹത്തിന്റെ സ്വദേശപ്രേമത്തെ ഉദ്ദീപിപ്പിക്കുവാൻ പര്യാപ്തമായതേയുള്ളു. ലോകസംസ്കാരത്തിലേക്ക് അതിലെ അത്യുത്തമവും സാരവത്തുമായ ഭാഗം സംഭാവനചെയ്യാനുള്ള കെല്പ് ഭാരതത്തിന്നേ ഉണ്ടായിട്ടുള്ളുവെന്നും ഇപ്പോഴും ഉള്ളുവെന്നും ഉള്ള ദൃഢവിശ്വാസം സ്വാമിജിക്കുണ്ടായിരുന്നു. പാശ്ചാത്യരാജ്യങ്ങളിൽനിന്ന് മടങ്ങിയതിനു ശേഷമുള്ള ആദ്യത്തെ പ്രസംഗത്തിൽത്തന്നെ അദ്ദേഹം അതു് സുവ്യക്തമാക്കിയിട്ടുണ്ട്. ഭാരതം ഉണർന്നുയരുകയും മഹനീയമായ, ജീവസന്ദായകമായ, ആ സംസ്കാരസുധ ലോകഹൃദയങ്ങളിൽ പകർന്നുകൊടുക്കുവാൻ സന്നദ്ധമാകയും ചെയ്താലല്ലാതെ ലോകത്തിന്നു രക്ഷയില്ലെന്നു് അദ്ദേഹം പ്രഖ്യാപിച്ചു. അതിനുവേണ്ടി അദ്ദേഹം ഭാരതീയരോടു പറയുകയാണ്, "ഉത്തിഷ്ഠ ഭാരത! നിന്റെ ആദ്ധ്യാത്മികതകൊണ്ടു് ലോകത്തെ വെല്ലുക. ലോകത്തിലെ ഓരോ രാജ്യത്തിലേക്കും ഭാരതത്തിലെ മഹാസിദ്ധന്മാരുടെ സന്ദേശങ്ങളുമായി പോകുവാൻ തയ്യാറുള്ള ആളുകളുണ്ടാകണം. ലോകത്തിന്റെ ഓരോ മൂലയിലും ഈ സന്ദേശമെത്തിക്കുവാൻ വേണ്ടി സമസ്തവും ബലികഴിക്കാനൊരുക്കമുള്ള ധീരാത്മാക്കളെയാണ്, സത്യപ്രചാരത്തെ തുണക്കുവാൻ പുറത്തുപോയി വമ്പിച്ച വേദാന്തസത്യങ്ങൾ വിതരണം ചെയ്യുവാൻ വേണ്ടത്. അതു ലോകത്തിന്റെ ആവശ്യമാണ്. അതില്ലെങ്കിൽ ലോകം നാശമടയും. അതുകൊണ്ട് നാം പുറത്തേക്കു കടന്നുചെല്ലണം. നമ്മുടെ ആദ്ധ്യാത്മികതയിലും ദർശനത്തിലുംകൂടെ ലോകത്തെ വെല്ലണം." ഇങ്ങനെ ഭാരതം പ്രബുദ്ധമാകുന്നതോടുകൂടി ലോകരക്ഷക്കു വേണ്ട ചുമതലകൂടി ഏറെറടുക്കേണ്ടതുണ്ടെന്നു സ്വാമിജി ഓർമ്മിപ്പിക്കുന്നു.

സ്വാമിജിയുടെ സ്വദേശസ്നേഹം ഇന്നു കാണുന്ന നേതാക്കളുടേതിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു. എല്ലാ പരിഷ്കർത്താക്കളിലും വെച്ച് വലിയ പരിഷ്കർത്താവാണ് താനെന്ന് സ്വയം പ്രഖ്യാപനം ചെയ്യുന്ന സ്വാമിജിയുടെ പരിഷ്കരണരീതികളും അന്യരുടേതിൽനിന്ന് വളരെ വിഭിന്നമായിരുന്നു. അല്പാല്പമായി, ഭാഗികമായി, പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുന്നതിൽ അദ്ദേഹം വിശ്വസിച്ചില്ല; ആമൂലാഗ്രമുള്ള പരിഷ്കരണമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അദ്ദേഹം ഒന്നിനെയും തെററാണെന്ന് വ്യാഖ്യാനിക്കുകയോ നശിപ്പിക്കുവാനാഗ്രഹിക്കുകയോ ചെയ്തില്ല. എല്ലാററിനും ശരിയായ ഒരു പശ്ചാത്തലമുണ്ടാക്കുവാനാണ് അദ്ദേഹം ശ്രമിച്ചതു്. ആയിരമായിരം കൊല്ലങ്ങളായി വളർന്നുവന്നിട്ടുള്ള നമ്മുടെ സംസ്കാരത്തിലും പാരമ്പര്യങ്ങളിലും അധിഷ്ഠിതമായ ഒരു പുരോഗമന സരണിയെ സ്വീകരിക്കുകയാണ് നാം ചെയ്യേണ്ടതു്. നമ്മുടെ സമുദായത്തെ കരുപ്പിടിപ്പിച്ചിട്ടുള്ള പൗരാണികാചാര്യന്മാരുടെ ആശയങ്ങളെ കാലാനുകൂലമായ മാററങ്ങളോടുകൂടി പിന്തുടരുകയാണ് അഭിവൃദ്ധിയിലേക്കുള്ള മാർഗ്ഗം. മതത്തിന്റെ, ആദ്ധ്യാത്മികതയുടെ, പശ്ചാത്തലത്തിലല്ലാതെ ഭാരതത്തിൽ യാതൊരു പദ്ധതിയും വിജയിക്കുകയില്ലെന്നു് അദ്ദേഹം ഭാരതീയരെ ഓർമ്മിപ്പിക്കുന്നു. മഹത്തരമായ സ്വന്തം വ്യക്തിത്വത്തെ നിലനിർത്തിക്കൊണ്ടു് ഭാരതത്തിനു് ലോകത്തിന്റെ മുമ്പിൽ സമുന്നതമായ ഒരു സ്ഥാനം നേടിക്കൊടുക്കുവാനാണ് സ്വാമിജി പരിശ്രമിച്ചതു്. അതുകൊണ്ടാണ് ആ സന്ദേശം ചെവിക്കൊള്ളുവാൻ ലോകം സന്നദ്ധമായാലല്ലാതെ ലോകത്തിനു രക്ഷയി

ല്ലെന്നദ്ദേഹം സുധീരമുൽഘോഷിച്ചതു്. "മററു മതങ്ങൾ തൽക്കാലത്തേക്കു ഉപയോഗമുള്ള ഭക്തിയോ വ്യക്തിഗതമായ ജ്ഞാനമോ നിയമമോ മാത്രം ഉപദേശിക്കുന്നു. മതങ്ങൾ അടിസ്ഥാനതത്വങ്ങൾ പഠിപ്പിക്കുന്നില്ല. എല്ലാം മതങ്ങളുടെയും മൂലതത്വങ്ങളാണു് വേദാന്തം ഉപദേശിക്കുന്നതു്, ഒരു പ്രത്യേക മതമല്ല. അതുകൊണ്ടു വേദാന്തം മാത്രമാണു് സാർവ്വജനീനമായ മതം, അതിനെ ലോകമൊട്ടുക്കു വ്യാപിപ്പിച്ചു് സകലരുടെയും സ്വത്താക്കിത്തീർക്കണം. എന്നാൽ മാത്രമേ ലോകത്തിനു് ശരിയായ രക്ഷ കിട്ടുകയുള്ളു". എന്നാണു് അദ്ദേഹം അമേരിക്കയിൽ വെച്ചുള്ള ഒരു പ്രസംഗത്തിൽ പറയുന്നതു് "ഒരു അഗ്നിപർവ്വതത്തിന്റെ മുകളിലാണു് യൂറോപ്പിന്റെ ഇന്നത്തെ നില. അദ്ധ്യാത്മശക്തിയുടെ ഒരു പ്രവാഹം ആ തീ കെടുത്തിയില്ലെങ്കിൽ ഒരു പൊട്ടിത്തെറി അടുത്ത ഭാവിയിലുണ്ടാകും." എന്നാണു് കേവലം ഭൗതികകമായ അഭിവൃദ്ധിയുടെ ദോഷങ്ങളെപ്പററി അദ്ദേഹം മുന്നറിയിപ്പു നല്കുന്നതു്.

സ്വാമിജിയുടെ ഹൃദയവിശാലതയിൽനിന്നും പുറപ്പെടുന്ന സന്ദേശമാണു് ഇന്നു് ദേശീയൈക്യത്തെപ്പററിയും വൈകാരികോൽഗ്രഥനത്തെപ്പററിയുംമററും പറയുന്നവർ ആദ്യമായി ശ്രദ്ധിക്കേണ്ടതു്. ത്യാഗവും സേവനവും എന്ന ഭാരതത്തിന്റെ രണ്ടു മഹനീയാദർശങ്ങളിലധിഷ്ഠിതമായ സ്വദേശ സ്നേഹത്തിനുമാത്രമേ നാട്ടിനും നാട്ടാർക്കും എന്തെങ്കിലും നന്മചെയ്യുവാൻ സാധിക്കുകയുള്ളു. അനേകം കൊല്ലങ്ങളായി പട്ടിണി കിടക്കുന്ന സ്വസഹോദരന്മാർക്കുവേണ്ടി ഹൃദയം തുറന്നു കൊടുക്കുവാനും ഏതഭേദ്യകവാടത്തെയും ഉദ്ഘാടനം ചെയ്യുവാൻ കെല്പുള്ള സ്നേഹത്തിലവരെ അഭിഷേകം ചെയ്യുവാനും നാം തയ്യാറാകണം; അവർക്കുവേണ്ടി സ്വന്തം പേരും പെരുമയും സ്ഥാനവും മാനവുമെല്ലാം പുല്ലുപോലെ വലിച്ചെറിയുവാൻ സന്നദ്ധരാകണം. അപ്പോൾമാത്രമേ സ്വദേശസ്നേഹത്തിന്റെ ആദ്യത്തെ പടിയിൽ നാം എത്തുന്നുള്ളു. നമ്മുടെ ചുററുപാടുമുള്ള പാവങ്ങളേയും പതിതരെയുംദുഖിതരെയും ദരിദ്രരെയും എല്ലാം ഈശ്വരബുദ്ധിയോടുകൂടി സേവചെയ്യുവാൻ ഒരുങ്ങുകയാണു് നാം വേണ്ടതു്. അവർക്കുവേണ്ടി എന്തുകഷ്ടപ്പാടുകളും ത്യാഗങ്ങളും സസന്തോഷം സഹിക്കുവാനുള്ള സേവനബുദ്ധി നമ്മിൽ ദൃഢമായിത്തീരണം. എന്നാണു് പരിഷ്കർത്താക്കളും സ്വരാജ്യസ്നേഹികളുമാകുവാൻ കൊതിക്കുന്നവരോടദ്ദേഹം പറയുന്നതു്. സ്വദേശസ്നേഹത്തെ സങ്കുചിതമായ ഭിത്തിക്കുള്ളിൽ ഒതുക്കിനിർത്താതെ ഭാരതത്തെ മുഴുവൻ ഒന്നായി കാണുവാനും ഭാരതീയരെ മുഴുവൻ സഹോദരന്മാരായി എണ്ണുവാനുമണദ്ദേഹം സ്വാനുഭവത്തെ മുൻനിർത്തിക്കൊണ്ടുപദേശിക്കുന്നതു്. അദ്ദേഹം പറയുന്നു, "താണ വർഗ്ഗങ്ങളെല്ലാം—അജ്ഞനും അധനനും നിരക്ഷരനും ചെരിപ്പുകുത്തിയും തൂപ്പുകാരനും വരെ—നിന്റെ മാംസവും രക്തവുമാണെന്നു്, നിന്റെ സഹോദരരാണെന്നു്, മറക്കാതിരിക്കുക. ഞാനൊരു ഭാരതീയനാണു്, ഓരോ ഭാരതീയനും എന്റെ സഹോദരനാണു്, എന്നു് അഭിമാനപൂർവ്വം ഉദ്ഘോഷിക്കുക. പറയു: പാമരഭാരതീയൻ, ബ്രാഹ്മണഭാരതീയൻ, പറയഭാരതീയൻ, എന്റെ സഹോദരനാണു്. ഏതൊരു ഭാരതീയനും എന്റെ പ്രാണനാണു്. ഭാരതത്തിലെ മണ്ണു് എന്റെ അത്യുച്ച സ്വർഗ്ഗമാണു്. ഭാരതത്തിന്റെ നന്മ എന്റെ നന്മയാണു്". ഭാരതത്തെയും ഭാരതീയരെയും മററെല്ലാ താല്പര്യങ്ങൾക്കുമുപരിയായി സ്നേഹിക്കുവാനും സേവിക്കുവാനുമുള്ള ഒരു ആഹ്വാനമാണു് സ്വാമിജിയിൽനിന്നും നാം കേൾക്കുന്നതു്.

സ്വദേശത്തോടും സ്വദേശീയരോടുമുള്ള പ്രേമം ഇതരദേശങ്ങളോടും ദേശീയരോടുമുള്ള വെറുപ്പായിത്തീരാതിരിക്കുവാൻ സ്വാമിജി പ്രത്യേകം ഉപദേശിക്കുന്നുണ്ടു്. "ഇന്ത്യയിലുണ്ടായിട്ടുള്ള ഏതൊന്നും ശരി, വിദേശങ്ങളിൽനിന്നു് വരുന്ന ഏതൊന്നും ചീത്ത" എന്നുള്ള മനോഭാവം ഒരിക്കലും വെച്ചു പുലർത്തരുതു്. പാശ്ചാത്യ രാജ്യങ്ങളിലുള്ള ഭൗതികമായ പുരോഗതിയെ അവഗണിച്ചുകൊണ്ടു് നമുക്കൊരിക്കലും ജീവിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടു് ആദ്ധ്യാത്മികാശയങ്ങളെ നാം പാശ്ചാത്യർക്കു കൊടുക്കുന്നതോടുകൂടി അവരിൽനിന്നു് ഭൗതികമായ അഭിവൃദ്ധിമാർഗ്ഗങ്ങളെ സ്വീകരിക്കുവാനും തയ്യാറാകണം. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ഭൗതികമായ അഭിവൃദ്ധിക്കാണു് ഭാരതീയർ ശ്രമിക്കേണ്ടതു്. എന്നാൽ മാത്രമേ അജ്ഞതയിൽനിന്നും പട്ടിണിയിൽനിന്നും രക്ഷ നേടുവാൻ ഭാരതീയർക്കു കഴിയുകയുള്ളു. മററു രാജ്യങ്ങളിലുണ്ടായിട്ടുള്ള ശാസ്ത്രീയമായ കണ്ടുപിടുത്തങ്ങളെയും ഭൗതികമാ

യ പുരോഗമനമാർഗ്ഗങ്ങളെയും അവഗണിച്ചുകൊണ്ടു ജീവിക്കാമെന്നു് വിചാരിച്ചതാണു് ഭാരതത്തിന്നുണ്ടായിട്ടുള്ള കഷ്ടപ്പാടുകൾക്കെല്ലാം കാരണമെന്നാണു് സ്വാമിജി പറയുന്നതു്. അതുകൊണ്ടു് അദ്ദേഹം ഉപദേശിക്കുകയാണു്: "മററു ജനതകളിൽനിന്നു് പലതും നമുക്കു പഠിക്കുവാനുണ്ടെന്നു് കരുതാതിരിക്കാൻ നിവൃത്തിയില്ല. എല്ലാവരുടെയും കാൽച്ചുവട്ടിൽ ഇരിക്കാനുള്ള സന്നദ്ധത എപ്പോഴും നമുക്കുണ്ടാകണം. എന്തുകൊണ്ടെന്നാൽ ആർക്കും വലിയ പാഠങ്ങൾ പഠിപ്പിക്കാൻ കഴിയുമെന്ന വസ്തുത ശ്രദ്ധിക്കണം."

അവസാനമായി സ്വാമിജി ഭാരതത്തിലെ യുവാക്കന്മാരെ ഉത്തേജിപ്പിക്കുന്നതിങ്ങനെയാണു്:— "സിരകൾക്കു കരുത്തിയററുക, ഇരുമ്പിൻ മാംസപേശികളും ഉരുക്കിൻ സിരാതന്തുക്കളുമാണു് നമുക്കു വേണ്ടതു്. നാം വേണ്ടത്ര കരഞ്ഞിരിക്കുന്നു. ഇനി കരച്ചിൽ പാടില്ല. സ്വന്തം കാലിൽ ഉറച്ചുനില്ക്കുക, ആണുങ്ങളാകുക, നമുക്കു വേണ്ടതു് ആണുങ്ങളെ വാർത്തെടുക്കുന്ന മതമാണു്; ആണുങ്ങളെ വാർത്തെടുക്കുന്ന സിദ്ധാന്തങ്ങൾ, ആണുങ്ങളെ വാർത്തെടുക്കുന്ന വടിവൊത്ത വിദ്യാഭ്യാസം, ഇതാണു് നമുക്കു വേണ്ടതു്. സത്യത്തിന്റെ പരീക്ഷണം ഇവിടെയാണു്. കായികമായോ ബുദ്ധിപരമായോ ആദ്ധ്യാത്മികമായോ നമ്മെ അശക്തരാക്കുന്ന ഏതൊന്നിനെയും വിഷംപോലെ വർജ്ജിക്കുക............എന്റെ ജനതയെ ഞാൻ സ്നേഹിക്കുന്നു. നിങ്ങളെ ഇതിലധികം അധഃപതിതരും ദുർബ്ബലരുമായി കാണുക എനിക്കു വയ്യ. എന്റെ വംശത്തിന്റെ ഈ അധഃപതനത്തിന്നെതിരായി ശബ്ദമുയർത്താൻ ഞാൻ നിർബ്ബദ്ധനാണു്. കരുത്തരാകുക, നിങ്ങളുടെ ഉപനിഷത്തുകളിലേക്കു മടങ്ങിച്ചെല്ലുക, കരുത്തും വെളിച്ചവും തെളിച്ചവുമുള്ള ആദർശങ്ങളിലേക്കു്. ഉപനിഷത്തുകളിലുള്ള സത്യമാണു് നിങ്ങളുടെ മുമ്പിലുള്ളതു്. അവയെ കൈക്കൊള്ളുക. ജീവിതത്തിൽ പകർത്തുക. അപ്പോൾ ഭാരതത്തിന്റെ മോചനം ആസന്നമായിരിക്കും."

---

സ്നേഹിത, എന്തിനു വിലപിക്കുന്നു? സമസ്തശക്തിയും നിങ്ങളിലുണ്ടല്ലോ! അല്ലയോ ഭഗവാനേ! നിങ്ങളുടെ സർവ്വശക്തമായ ആ 'സ്വഭാവ'ത്തെ വിളിച്ചുണർത്തു. അപ്പോൾ ഈ പ്രപഞ്ചം മുഴുവൻ നിങ്ങളുടെ കാൽച്ചുവട്ടിൽ വീഴുമല്ലോ! ആത്മാവുമാത്രമാണു് വിജയിക്കുന്നതു്. ഒരിക്കലും ജഡമല്ല. തങ്ങൾ ശരീരമാണെന്നെണ്ണുന്ന മൂഢന്മാരാണു്, "ഞങ്ങൾ ക്ഷീണന്മാർ, ദീനന്മാർ" എന്നിങ്ങനെ ദയനീയമായി വിലപിക്കുന്നതു്. നമ്മുടെ മാതൃഭൂമിക്കു വേണ്ടതു്, ഉത്സാഹവും ശാസ്ത്രീയബുദ്ധിയുമാണു്. നമുക്കു മഹത്തായ ഉത്സാഹം വേണം; അമന്ദമായ ഊർജ്ജസ്വലത വേണം. അനന്തമായ കർമ്മശക്തി വേണം. സ്ത്രൈണഭാവം കൊണ്ടു കാര്യമില്ല. ഉത്സാഹിയായ പുരുഷസിംഹത്തെ ലക്ഷ്മി ഉപാശ്രയിക്കും. പുറകോട്ടു നോക്കേണ്ട. മുന്നോട്ടു്! മുന്നോട്ടു്! നമുക്കു് അനന്തമായ കർമ്മശക്തി വേണം. അനന്തമായ ഉത്സാഹം, അനന്തമായ ധൈര്യം, അനന്തമായ ക്ഷമയും. എങ്കിലേ മഹാകാര്യങ്ങൾ സാധിക്കാനാവൂ.

പാപമെന്നൊന്നിനെ വേദാന്തം അറിയുന്നില്ല. തെററിനെ മാത്രമേ അതറിയുന്നുള്ളു. ആ വേദാന്തം പറയുന്നു, ഏററവും വലിയ തെററു് "ഞാൻ ക്ഷീണൻ, ഞാൻ പാപി, ഞാൻ നികൃഷ്ടൻ, എനിക്കു് ഒന്നിനും കഴിവില്ല, എനിക്കതു വയ്യ, ഇതു വയ്യ" എന്ന പരിദേവനമാണു് എന്നു്.

പഴയ മതങ്ങൾ പറഞ്ഞു, ഈശ്വരനിൽ വിശ്വാസമില്ലാത്തവരൊക്കെ നാസ്തികന്മാരാണെന്നു്. ഞങ്ങളുടെ പുതിയ മതം പറയുന്നു, അവനവനിൽ വിശ്വാസമില്ലാത്തവനാണു് നാസ്തികനെന്നു്.

ശക്തിയാണു് ജീവിതം, ഹൃദയദൗർബല്യം മരണമാണു്; ശക്തിയാണാനന്ദം, അനശ്വരവും ശാശ്വതവുമായ ജീവിതം. അശക്തി വേദനയും ദുരിതവുമാണു്, അശക്തി മരണമാണു്. കർമ്മപ്രവണവും സുശക്തവും സപ്രയോജനവുമായ ചിന്തകൾ ബാല്യംമുതല്ക്കേ നിങ്ങളുടെ തലച്ചോറിനുള്ളിൽ കടന്നുകൂടാനിടയാകട്ടെ.

— ശ്രീ വിവേകാനന്ദ സ്വാമികൾ.

# ശ്രീ ഭഗവന്നാമബോധേന്ദ്രസരസ്വതി

(ആഞ്ഞം മാധവൻനമ്പൂതിരി)

ലോകാന്ധകാരം ഉന്മൂലനം ചെയ്യുന്ന ജ്ഞാനഭാസ്കരനാണ് കൈലാസപതിയായ മഹാദേവൻ. ആ ദക്ഷിണാമൂർത്തിയുടെ അനുഗ്രഹകിരണങ്ങൾ പാരിടത്തിലെങ്ങും, വിശിഷ്യ ഗുരുപവനപുരത്തിലും സച്ചിദാനന്ദനാമരൂപത്തിൽ ഇന്നും തിളങ്ങിക്കൊണ്ടിരിക്കുന്നു. ആവശ്യമായ അവസരങ്ങളിലതു് പ്രകാശിപ്പിക്കാൻ ആ ലോകഗുരു ഉദിച്ചുയരുന്നു. അങ്ങിനെയുള്ള തന്തിരുവടിയുടെ ആവിർഭാവമാണല്ലൊ ആദിശങ്കരാചാര്യർ. അവിടുത്തെ പാവനമായ പാദപാംസുക്കളാൽ പരിശോഭിതവും പ്രസിദ്ധിയാർജ്ജിച്ചതുമാണ് കാഞ്ചീപുരം. അവിടെ "മണ്ഡനമിശ്ര"മെന്ന ഗ്രാമത്തിലെ കുലീനബ്രാഹ്മണകുടുംബത്തിൽ 'കേശവപാണ്ഡുരംഗൻ' എന്ന ഒരാളുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഹധർമ്മിണിയാണ് 'സുഗുണ'. ഇവരിരുവരും സമീപമുള്ള കാഞ്ചികാമകോടി പീഠത്തിലെ അമ്പത്തെട്ടാം പീഠാധിപതിയായ സ്വാമി വിശ്വാധികേന്ദ്രസരസ്വതിയെ അനുദിനം വന്ദിച്ചിരുന്നു. അദ്ദേഹത്തോടുള്ള അളവററ ബഹുമാനത്താൽ അവിടേക്കു വേണ്ട കൈങ്കര്യങ്ങൾ ചെയ്തുകൊടുക്കുക പതിവാണ്. തൽഫലമായി കേശവപാണ്ഡുരംഗനു് പുരുഷോത്തമനെന്ന ഒരുണ്ണിയുണ്ടായി. ഒരിക്കൽ ആ പുത്രനെയെടുത്തു് അദ്ദേഹം ഗുരുസന്നിധിയിൽ വന്ദിപ്പാനായിച്ചെന്നു. ആ കുമാരന്റെ അനിതരസാധാരണമായ ഭാവം കണ്ടു സ്വാമിജി സന്തുഷ്ടനായി. "ഈയുണ്ണി ആരുടെ പുത്രനാണ്?" എന്നു് ചോദിച്ചു. "നിന്തിരുവടിയുടെ അനുഗ്രഹംമൂലം അടിയനു് ലഭിച്ചതാണ്" എന്നു് ബ്രാഹ്മണൻ മറുപടി പറഞ്ഞു. തന്റെ ആത്മീയപുത്രനായ ആ ബാലനിൽ സുകൃതമാകുന്ന കല്പകവല്ലി തഴച്ചുവരുന്നതായി വിശ്വാധികേന്ദ്രസരസ്വതി കണ്ടു. ആ ഉൾച്ചെടി വാടാതിരിപ്പാൻ അദ്ദേഹം കൃപാവാരി പൊഴിക്കുകയും, തന്റെ പിൻഗാമിയായി മനസാ സ്വീകരിക്കുകയും ചെയ്തു് "ഈയുണ്ണിയെ എനിക്കു തരാമൊ"എന്നപേക്ഷിച്ചു. ആ വിപ്രവര്യൻ സസന്തോഷം കുമാരനെ സ്വാമിജിയുടെ പൂജ്യപാദത്തിലർപ്പിച്ചു.

വിശ്വാധികേന്ദ്രസരസ്വതി തന്റെ ദിവ്യകരങ്ങളാൽ ആ കിടാവിനെത്തഴുകിത്താലോലിച്ചു. "ഇന്നുമുതൽ ഈ ബാലനെ ഇവിടെ സമർപ്പിച്ചതായി സങ്കല്പിച്ചു് വളർത്തുക. സകല നന്മകളും സംഭവിക്കും." ഇങ്ങിനെ അനുഗ്രഹാശിസ്സുകൾ നൽകി ഉണ്ണിയെ ബ്രാഹ്മണൻ വശം തിരിച്ചുകൊടുത്തു. അദ്ദേഹം സുതനോടുകൂടി ഗൃഹത്തിലെത്തി, വൃത്താന്തമെല്ലാം പത്നിയെ അറിയിച്ചു. പതിവ്രതാരത്നമായ ആ സുകൃതിനി സംഗതിയറിഞ്ഞു് അത്യധികമാനന്ദിച്ചു.

മഹത്തുക്കളുടെ ദർശനമാത്രത്താൽ ജീവന്റെ കരൾമാലിന്യം അസ്തമിക്കുന്നു! ആത്മചൈതന്യമുയർത്തെഴുന്നേൽക്കുന്നു! ഹാ ആശ്ചര്യം! ആ പിഞ്ചുകിടാവിന്റെ നാവിൽനിന്നും ഗംഗപോലെ ഹരിനാമം ഒഴുകിത്തുടങ്ങി! അഞ്ചാം വയസ്സിൽ പുരുഷോത്തമൻ വിദ്യാഭ്യാസമാരംഭിച്ചു. ഏഴാംവയസ്സിലുപനയിച്ചു. പതിനാറുവയസ്സിനുമുമ്പു് ആ യുവാവു് സർവ്വശാസ്ത്രപാരംഗതനായി. സകല വേദശാസ്ത്രങ്ങളുടേയും പരമസിദ്ധാന്തം ഭഗവന്നാമസങ്കീർത്തനം ചെയ്യുകയെന്നതാണെന്നും, കലികാലത്തിൽ ജനങ്ങളുടെ ക്ലേശമെല്ലാം തീർത്തു് പരമപദത്തിലെത്തിക്കുന്ന മോക്ഷോപായം നാമസങ്കീർത്തനമാണെന്നും ഉള്ള വസ്തുത ആ മഹാനുഭാവൻ മനസ്സിലാക്കി. അതെ ഗ്രാമത്തിലുള്ള ജ്ഞാനസാഗര"നെന്ന ബ്രാഹ്മണയുവാവു് പുരുഷോത്തമന്റെ സഹപാഠിയായിരുന്നു. രണ്ടുപേരും ഭഗവന്നാമം ജപിച്ചുകൊണ്ടു് നിത്യേന ആശ്രമത്തിൽപ്പോയി വന്ദ്യഗുരുവിനെ വന്ദിച്ചു് മടങ്ങുക പതിവാണ്.

സൽഗുരുവായ വിശ്വാധികേന്ദ്രസരസ്വതി കാശിക്കു് പോയി. പാവനമായ ഗംഗയിൽ സ്നാനം ചെയ്തു് അവിടെ അധിവസിച്ചു. ആ സൽഗുരുവിനെ വന്ദിപ്പാനായി പുരുഷോത്തമനും, ജ്ഞാനസാഗരനും തീരുമാനിച്ചു. ജ്ഞാനസാഗരൻ വലിയ ജ്യോതിഷിയാണ്. തന്റെ ആയുഷ്കാലം അവസാനിക്കാറായി എന്നറിഞ്ഞു് അദ്ദേഹം സഖാവിനോടു പറഞ്ഞു:—

"ഈ യാത്രയിൽ നമുക്കാർക്കെങ്കിലും അത്യാഹിതം വന്നാൽ, ശേഷിക്കുന്ന ആൾ സംസ്കാരക്രിയാദികൾ കഴിച്ച് ഗംഗയിൽ ആത്മാഹുതി ചെയ്യണമെന്നാണ് എന്റെ അഭിപ്രായം. അങ്ങ് എന്തു വിചാരിക്കുന്നു?" പുരുഷോത്തമൻ:— "നമ്മൾ രണ്ടുപേരും ഒന്നായി കഴിഞ്ഞുകൂടുന്നതിനാൽ ആ നിർദ്ദേശം എനിക്കും സ്വീകാര്യമായിട്ടാണ് തോന്നുന്നത്."

ഇങ്ങിനെ തീരുമാനിച്ച് രണ്ടുപേരും ഹരിനാമം ഉച്ചൈസ്തരം ഉൽഘോഷിച്ചുകൊണ്ട് കാശിയാത്രയാരംഭിച്ചു. നാമസുധാരസപാനമത്തന്മാരായ അവർ തങ്ങളുടെ പാദരേണുക്കളാൽ പാരിടം പരിപാവനമാക്കി സഞ്ചരിക്കെ, യാദൃച്ഛികമായി ജ്ഞാനസാഗരൻ അന്തരിച്ചു. ആ പ്രിയപ്പെട്ട കൂട്ടുകാരന്റെ വിയോഗം പുരുഷോത്തമനെ അല്പനേരം അസ്വസ്ഥനാക്കി. എങ്കിലും അനവരതം ഹരിനാമം കീർത്തിക്കുന്ന ഭക്തമാനസം ഉരുകുമ്പോൾ, പ്രത്യേകം കൃപാവാരിപൊഴിച്ച് മനസ്സിനെക്കുളുർപ്പിക്കുകയെന്നത് ഭക്തവത്സലനായ ഭഗവാന്റെ വ്രതമത്രെ!! അതു കാരണം ഭഗവൽപ്രസാദത്താലദ്ദേഹത്തിന്ന് മനസ്സമാധാനം കൈവന്നു. പിന്നീട് പുരുഷോത്തമൻ സംസ്കാരക്രിയകൾ നിർവ്വഹിച്ച് പുറപ്പെട്ട് കാശിയിൽ ഗുരുസന്നിധിയിൽച്ചെന്നണഞ്ഞു. സംഭവമെല്ലാം അവിടുത്തെയറിയിച്ച് ഗംഗയിൽച്ചാടി പ്രതിജ്ഞ നിറവേററാനുള്ള അനുവാദത്തിന്നദ്ദേഹം അപേക്ഷിച്ചു. മഹാശാസ്ത്രജ്ഞനായ വിശ്വാധികേന്ദ്രസരസ്വതി ഈവിധമരുളി:—

"പ്രിയശിഷ്യ! ഉദ്ദേശിച്ച മാതിരി ദേഹത്യാഗം ചെയ്യേണ്ടതില്ല. എന്റെ പിൽക്കാലം ആചാര്യപീഠം അലങ്കരിപ്പാനുത്തമാധികാരിയായി ഞാൻ നിന്നെ സ്വീകരിച്ചിരിക്കുന്നു. എന്നാൽ നിന്റെ ശപഥത്തിന്നു അണുപോലും കോട്ടം തട്ടാത്ത മട്ടിൽ ആ ഉദ്ദേശം നിറവേററാൻ പ്രായോഗികമായ മാർഗ്ഗം വിവരിക്കാം:—

"ആത്മസ്വരൂപിയായ ഭഗവാനിൽ സർവ്വകർമ്മങ്ങളും സമർപ്പിച്ച് സന്യാസിയായിത്തീരുകയെന്നത്, ജീവന്റെ പുനർജ്ജന്മമാണ് എന്നു ശാസ്ത്രം വിധിക്കുന്നുണ്ട്. സദാ സാനന്ദം മധുരമധുരമായ രാമനാമം പാടിക്കൊണ്ടിരിക്കുന്ന കവികോകിലമായ വാത്മീകിയുടെ വദനാരവിന്ദങ്ങളിൽക്കൂടി വിനിർഗ്ഗളിച്ച രാമായണചരിത്രദ്വാരാ ആ ശാസ്ത്രസിദ്ധാന്തം വ്യക്തമാക്കാം:—

ഭഗവാൻ ശ്രീരാമചന്ദ്രൻ രാജാധിരാജനായി അയോദ്ധ്യയിൽ വാഴുംകാലം യമധർമ്മരാജാവ് അവിടെ ചെന്നു. മഹാഭാഗവതോത്തമനായ അദ്ദേഹത്തെ ശ്രീരാമചന്ദ്രസ്വാമി സ്വീകരിച്ച് പൂജിച്ചു. ഭഗവാനും ഭക്തനും തമ്മിലുള്ള പരമാനന്ദസംഭാഷണത്തിന്ന് ഭംഗം വരാതിരിപ്പാൻ, ആരേയും അകത്തേക്ക് കടത്തരുതെന്ന് അവിടുന്നുതന്നെ കല്പിച്ച് ഗോപുരദ്വാരത്തിൽ കാവലിന്ന്, ലക്ഷ്മണനെയാണ് നിയോഗിച്ചിരുന്നത്. ആ സന്ദർഭത്തിൽ തപോധുര്യനായ ദുർവ്വാസാവുമഹർഷി ഭഗവദ്ദർശനാർത്ഥം അവിടെ എഴുന്നള്ളി. ലക്ഷ്മണൻ പ്രാണസങ്കടത്തിൽപ്പെട്ടു; മഹാതപസ്വിയായ അദ്ദേഹത്തെ തടഞ്ഞുനിർത്തിയാൽ തീർച്ചയായും അദ്ദേഹത്തിന്റെ കോപാഗ്നിയിൽ സകലരും എരിഞ്ഞു ചാമ്പലാകും; തന്റെ കല്പന ധിക്കരിച്ചാൽ നിന്റെ ശിരസ്സെടുക്കുമെന്നു ഭഗവാനും അരുളിച്ചെയ്തിരുന്നു. ലക്ഷ്മണൻ ഇതികർത്തവ്യതാമൂഢനായി. ഒടുവിൽ എല്ലാവരും നശിക്കുന്നതിൽ ഭേദം ജ്യേഷ്ഠന്റെ കയ്യുകൊണ്ട് താൻ മരിക്കുകയാണുചിതമെന്നോർത്തു ദുർവ്വാസാവിനെ തടഞ്ഞില്ല. അദ്ദേഹം ഭഗവൽസന്നിധിയിൽ പ്രവേശിച്ചു. ആഗതനായ മാമുനിയെ സർവ്വേശ്വരൻ ആദരവോടെ സ്വീകരിച്ചാരാധിച്ചു. അനന്തരം മഹർഷി മടങ്ങി.

"ലക്ഷ്മണാ! എന്റെ ശാസന എന്തുകൊണ്ടാണ് ധിക്കരിച്ചത്?" എന്നു ഭഗവാൻ ചോദിച്ചു.

"അല്ലയൊ ശ്രീരാമചന്ദ്രസ്വാമിൻ, മഹർഷിയുടെ ക്രോധാഗ്നിയിൽ നാമെല്ലാം നാമാവശേഷമാകുന്നതിൽ ഭേദം അവിടുത്തെ തൃക്കയ്യാൽ മരണപ്പെടുകയാണ് എന്നു വിചാരിച്ച്, ദുർവ്വാസാവിനെ അടിയൻ തടയാഞ്ഞതാണ്. നിന്തിരുവടിയുടെ പ്രതിജ്ഞ നിറവേററുന്നത് അടിയന്നു സന്തോഷമാണ്. അടിയന്റെ ശിരസ്സിതാ കുനിക്കുന്നു, നിന്തിരുവടി വേഗം ഈ വാളുകൊണ്ട് ഛേദിച്ചാലും."

ഈ വാക്കുകേട്ടു് ശ്രീരാമചന്ദ്രസ്വാമി നടുങ്ങി. "പ്രിയസോദര! നിന്റെ സത്യസന്ധതയും, ഭക്തിയും എന്നെ അതീവ സന്തുഷ്ടനാക്കി. നിന്നെ ഞാനെങ്ങിനെ നിഗ്രഹിക്കും? ഈ ധർമ്മസങ്കടത്തിലെന്തു ചെയ്യണമെന്നു് നമ്മുടെ കുലഗുരു തീരുമാനിക്കട്ടെ" എന്നരുളിച്ചെയ്തു് ഭഗവാൻ വസിഷ്ഠമഹർഷിയെ വരുത്തി സംഗതിയെല്ലാം അറിയിച്ചു. ആ ആചാര്യനിർദ്ദേശാനുസരണം, "പ്രിയലക്ഷ്മണ! നീ എല്ലാം പരിത്യജിച്ചു് സന്യാസിയായി എന്റെ സമീപത്തുനിന്നും അപ്രത്യക്ഷനാവുക, എന്നാൽ ജന്മം മാറി സ്വീകരിച്ചവനായി ഭവിക്കും" എന്നാണു് ദശരഥപുത്രനായ ഭഗവാൻ ശ്രീരാമചന്ദ്രൻ അരുളിയതു്. അതുകൊണ്ടു്, പ്രിയ പുരുഷോത്തമ! ഉടൻ സന്യാസം സ്വീകരിച്ചു് കാഞ്ചീപുരത്തിലേക്കു് പോവുക. വഴിമദ്ധ്യത്തിൽ പുരിജഗന്നാഥത്തിൽച്ചെന്നു് അവിടെയുള്ള ലക്ഷ്മീകാന്തകവിയെക്കാണുക. അദ്ദേഹത്തിന്റെ കൈവശം "ഭഗവന്നാമകൌമുദി" എന്ന മഹൽഗ്രന്ഥം ഉണ്ടു്. അതു മേടിച്ചു് ആ ഗ്രന്ഥം ആധാരമാക്കി, ധർമ്മാർത്ഥകാമമോക്ഷങ്ങൾ അനായാസേന സമ്പാദിപ്പാനേററവും സമർത്ഥമായ ഭഗവന്നാമമാഹാത്മ്യം ലക്ഷം ശ്ലോകങ്ങളാൽ ലോകോദ്ധാരണാർത്ഥം വിസ്തരിക്കുക. ഘോരമായ കലിയെ വെല്ലുവാൻ തിരുനാമസങ്കീർത്തനമല്ലാതെ മററുപായമില്ല. അതിനാൽ ഭഗവന്നാമസിദ്ധാന്തം പ്രകീർത്തിപ്പാനുള്ള സർവ്വശക്തിയും പുരുഷോത്തമനുണ്ടാവും." എന്നു വിശ്വാധികേന്ദ്രസരസ്വതിയരുളിച്ചെയ്തു നാമസങ്കീർത്തനപൂർവ്വം "ഭഗവന്നാമബോധേന്ദ്രസരസ്വതി"യെന്ന ദിവ്യനാമത്തോടെ സന്യാസം കൊടുത്തു. ഗുരുശാസനം ശിരസാവഹിച്ചു് വന്ദിച്ചു് അദ്ദേഹം പുരിജഗന്നാഥത്തിലേക്കു് പ്രയാണം ചെയ്തു.

പുരിജഗന്നാഥക്ഷേത്രത്തിൽ രാത്രി പുണ്യമേറിയ അർദ്ധയാമപൂജാവേളയിലാണു് ശ്രീ ഭഗവന്നാമബോധേന്ദ്രസരസ്വതി എത്തിയതു്. ഭഗവദ്ദർശനാനന്തരം അദ്ദേഹം ലക്ഷ്മീകാന്തകവിയുടെ പാവനഗൃഹത്തിൽ ചെന്നുചേർന്നു. അവിടെയുള്ളവരെല്ലാം നിദ്രയിലാണ്ടിരുന്നതിനാൽ പുരോഭാഗത്തെത്തിണ്ണയിൽ ബോധേന്ദ്രസരസ്വതി കിടന്നു. അർദ്ധരാത്രി സമയം ഒരാൾ കേറിവന്നു് ഗൃഹവാതിലിൽ മുട്ടി. ശ്രീ ലക്ഷ്മീകാന്തകവി വാതിൽ തുറന്നു്, അസമയത്തു് വരാനുള്ള കാരണം അന്വേഷിച്ചു. ആഗതൻ ഈ വിധം പറഞ്ഞു:—

"ദക്ഷിണഭാരതത്തിലുള്ള ഒരു സാധുബ്രാഹ്മണനാണു് ഞാൻ. പ്രത്യേകമൊരു സംഗതി അവിടത്തോടുണർത്തിച്ചു്, തീരുമാനമറിവാൻ വന്നതാണു്. നാലഞ്ചുകൊല്ലം മുമ്പു് ഞാൻ പത്നീസമേതം കാശിക്കു പുറപ്പെട്ടു. യാത്രക്കിടയിൽ ഒരു നദീതീരത്തിൽ ഞങ്ങൾ വിശ്രമിച്ചു. പ്രഭാതത്തിലുണർന്നു നോക്കിയപ്പോൾ, സഹധർമ്മിണിയെക്കാണുമാനില്ല. ദുഷ്ടജനങ്ങൾ പാർക്കുന്ന ആ പ്രദേശത്തു് രണ്ടുമൂന്നുദിവസം തിരഞ്ഞുവെങ്കിലും പ്രയോജനമുണ്ടായില്ല; പിന്നീടു് ഞാൻ കാശിയിൽ എത്തി ഗംഗാസ്നാനവും വിശ്വനാഥദർശനവും ചെയ്തു താമസിച്ചു. കുറച്ചു കാലം കഴിഞ്ഞു് മടങ്ങിവരുമ്പോൾ, ആ നദീതീരത്തു തന്നെ വന്നു് സ്നാനം ചെയ്തു് നാമസങ്കീർത്തനം ചെയ്യുമ്പോൾ, "പ്രിയഭർത്താവേ, രക്ഷിക്കണേ, രക്ഷിക്കണേ"യെന്നു കേണുകൊണ്ടു്, കയ്യിൽ ഒരു കുടം വെള്ളവുമായി ഒരുവൾ വരുന്നതു് കണ്ടു. ശബ്ദം കേട്ടപ്പോൾ ധർമ്മപത്നിയാണെന്നു് മനസ്സിലായി. പക്ഷെ, സ്വതേയുള്ള തേജസ്സെല്ലാം നശിച്ചു്, അന്യമതവേഷഭൂഷണയായി വരുന്ന കാഴ്ച, കണ്ടു് ഞാനമ്പരന്നു; വിവരമാരാഞ്ഞു.

"നമ്മൾ രണ്ടുപേരും അന്നു് കിടന്നുറങ്ങവെ, പെട്ടെന്നൊരാൾ എന്നെ തട്ടിക്കൊണ്ടുപോയി, മാത്രമല്ല, ആഭരണമെല്ലാമഴിച്ചെടുത്തു് മാനഭംഗപ്പെടുത്തുകയും, അവരുടെ കൂട്ടത്തിലേക്കു് ചേർക്കുകയുമാണുണ്ടായതു്. അങ്ങിനെ കഴിഞ്ഞുകൂടുന്ന അടിയൻ അവിടത്തെ ധന്യജീവിതം തീണ്ടിപ്പൊട്ടിക്കാൻ ആഗ്രഹിക്കുന്നില്ല, അതിന്നർഹയല്ല. എങ്കിലും, നീചസംസർഗ്ഗത്തിൽപ്പെട്ടു് നരകിക്കുന്ന അടിയനെ മഹാനുഭാവനായ അവിടുന്നു് കൊണ്ടുപോകണേ. നിന്തിരുവടിയെ ശല്യപ്പെടുത്താതെ ഒഴിഞ്ഞുമാറി, നാട്ടിലെവിടെയെങ്കിലും ഇവൾ കാലം കഴിച്ചുകൊള്ളാം. ഇവിടെയുള്ള മൂർഖന്മാർ എത്തുംമുമ്പെ അടിയനെത്തുണക്കണേ." എന്നു് അവൾ കരഞ്ഞപേക്ഷിച്ചു. സത്യവതിയും, ഭക്തയും പാശ്ചാത്താപയുക്തയുമായ ആ അനാഥയെ പ്രായശ്ചിത്തങ്ങളാൽ പരിശുദ്ധയാക്കാൻ പററുമൊ എന്നു ചിന്തിച്ചും, അവളുടെ പ്രാണസങ്കടം കണ്ടു് ദയ തോന്നുകയാലും ഞാനൊരുമിച്ചു് കൂട്ടിക്കൊണ്ടുപോന്നു. അഭിജ്ഞരായ പലരോടും ചോദിച്ചിട്ടും നിവൃത്തി കിട്ടാതെ ഇവിടെ വന്നതാണു്. വൈദികപ്രായശ്ചിത്താദികൾ സമ്പൂർണ്ണമായറിയുന്ന അവിടുന്നു്, അശുദ്ധയായ ഇവളെ സംശുദ്ധയാക്കാൻ എന്താണു്

ചെയ്യേണ്ടതെന്നു് ഉണർത്തിച്ചു് അനുഗ്രഹിക്കേണമേ."

"അല്ലയോ ദ്വിജശ്രേഷ്ഠ! 'ശ്രീരാമാ'യെന്നുച്ചത്തിൽ മൂന്നുരു കീർത്തിച്ചാൽ ഇവരും പരിപൂതയായിത്തീരും സത്യം. കുന്നോളം കൂട്ടിയ പഞ്ഞിയും തീപ്പൊരി തട്ടിയാൽ കത്തിച്ചാമ്പലാകുംപോലെ, എത്ര മഹാപാപങ്ങൾ സമ്പാദിച്ചു് കൂട്ടിയിട്ടുണ്ടെങ്കിലും ഹരിനാമസങ്കീർത്തനത്താൽ അതെല്ലാം തൽക്ഷണം ഭസ്മമായിത്തീരും, ഒട്ടും സംശയം വേണ്ട; അങ്ങയുടെ സഹചാരിണിയാവാനർഹയായി ഭവിക്കും." ലക്ഷ്മീകാന്തകവി ഇത്രയും അരുളിയ സമയം, "പ്രിയപുത്രാ! ശ്രീരാമായെന്നു് ഒന്നുച്ചരിച്ചാൽതന്നെ കോടാനുകോടി ജന്മങ്ങളിലെ പാപങ്ങൾകൂടി നിശ്ശേഷം നശിക്കുമെന്നാണല്ലൊ നിന്റെ അച്ഛൻ പറഞ്ഞിട്ടുള്ളതു്. അതോർക്കാതെ മൂന്നുതവണ ജപിക്കാൻ പറഞ്ഞതെന്തുകൊണ്ടാണു്?" എന്നു് ലക്ഷ്മീകാന്തകവിയുടെ അമ്മ ചോദിച്ചു.

"ഈ പറഞ്ഞതിന്നു് പ്രമാണമുണ്ടോ?"യെന്നു് അവിടെ കിടന്നിരുന്ന ഭഗവന്നാമബോധേന്ദ്രസരസ്വതി ഉടൻ അന്വേഷിച്ചു. തൽക്ഷണം ശ്രീലക്ഷ്മീകാന്തകവി ആ യതിവര്യനെ നമസ്കരിച്ചു "സർവ്വശാസ്ത്രസാരം സമുദ്ധരിച്ചു് മഹാത്മാവായ എന്റെ അച്ഛൻ വിരചിച്ച ഭഗവന്നാമകൌമുദി എന്ന മഹൽഗ്രന്ഥം ഇതാ അങ്ങേക്കു് തരുന്നുവെന്നു്" പറഞ്ഞു് അദ്ദേഹം അതു് ഭഗവന്നാമബോധേന്ദ്രസരസ്വതികൾക്കു് സമർപ്പിച്ചു. പരമഹംസനായ ശ്രീലക്ഷ്മീധരാചാര്യരാൽ നിർമ്മിക്കപ്പെട്ട ആ ദിവ്യഗ്രന്ഥം വായിച്ചു്, ബോധേന്ദ്രസരസ്വതി ഭഗവന്നാമവൈഭവമറിഞ്ഞു് അത്യാശ്ചര്യപ്പെട്ടു; ലോകത്തിന്നതു് അനുഭവപ്പെടുത്തണമെന്നുറച്ചു.

സമയം പ്രഭാതമായി; ഭഗവന്നാമമാഹാത്മ്യം പ്രത്യക്ഷപ്പെടുത്തുവാൻ പോകുന്നുവെന്നറിഞ്ഞു് പുരിയിലെ തീർത്ഥപരിസരം ജനനിബിഡമായി! ശ്രീ ഭഗവന്നാമബോധേന്ദ്രസരസ്വതിയും, ലക്ഷ്മീകാന്തകവിയും ആ ബ്രാഹ്മണനോടും, അസംഖ്യം ഭക്തന്മാരോടുംകൂടി അവിടെ എഴുന്നള്ളി. പിന്നാലെ പതിതയും നിസ്തേജസ്സുമായ ആ സ്ത്രീയും വന്നിരുന്നു. അനേകായിരം ജനങ്ങൾ കാൺകെ, അവരോടു്, 'ശ്രീരാമാ'യെന്നു കീർത്തിച്ചു് തീർത്ഥക്കുളത്തിലിറങ്ങുവാനാജ്ഞാപിച്ചു. അവർ ഭക്തിപൂർവ്വം അത്യുച്ചത്തിൽ നാമസങ്കീർത്തനം ചെയ്തു് ആ സരസ്സിലിറങ്ങി മുങ്ങി; പൊങ്ങിയ സമയം, ഹാ! അത്യാശ്ചര്യമെന്നു പറയട്ടെ, മ്ലേച്ഛാകൃതിയെല്ലാം പോയി, ശോഭായമാനയായി പ്രതിലസിച്ചു! ഭഗവന്നാമദിവ്യവൈഭവം ദർശിച്ചേവരും അത്ഭുതസ്തബ്ധരായി! ബ്രാഹ്മണസ്ത്രീരൂപത്തിൽ തിളങ്ങുന്ന ആ ധന്യവതി ഭഗവന്നാമബോധേന്ദ്ര മഹാരാജിനേയും, ലക്ഷ്മീകാന്തകവിയേയും, തന്റെ ഭർത്താവിനേയും, മററു മഹാത്മാക്കളേയും സവിനയം നമസ്കരിച്ചു. അനിതരസാധാരണമായ ഹരിനാമപ്രഭാവം നേരിൽകണ്ടു് ശ്രീബോധേന്ദ്രസരസ്വതിയോടൊപ്പം എല്ലാവരും ആനന്ദസാഗരത്തിലാറാടി. ഇത്രയും മഹിമയേറിയ ഭഗവന്നാമം സദാ അടിയങ്ങളുടെ നാവിൽക്കളിയാടാൻ, ശ്രീ പരമഗുരോ, അനുഗ്രഹിക്കേണമേയെന്നു് എല്ലാവരും പ്രാർത്ഥിച്ചു് ആ പരമഹംസപാദത്തിൽ നമസ്കരിച്ചു. കൃപാലുവായ ഭഗവന്നാമബോധേന്ദ്രസരസ്വതി സകലരേയും അനുഗ്രഹിച്ചു. അദ്ദേഹം അവിടെവെച്ചുതന്നെ, ആ പുണ്യവതിയായ വിപ്രപത്നി പാകംചെയ്ത ഭക്ഷണപദാർത്ഥങ്ങൾ സ്വീകരിച്ചു് ഭിക്ഷ കഴിച്ചു, ആഹാരം കഴിച്ചു.

"എന്നെന്നും ഹരിനാമസങ്കീർത്തനം ചെയ്യുക; സർവ്വാത്മാവായ ഭഗവാൻ നിങ്ങളെയെല്ലാം അനുഗ്രഹിക്കും" എന്നു് ആ ദമ്പതിമാരോടും, മററുള്ളവരോടും, ഭഗവന്നാമബോധേന്ദ്രസരസ്വതി ആവേശപൂർവ്വം സകരുണം അരുളി! തൽസമയം,

"സൽഗുരോ പാഹിമാം, പരമദയാലൊ പാഹിമാം,
സൽഗുരോ പാഹിമാം പരമദയാലോ പാഹിമാം."

ഈവിധം ഭക്തവൃന്ദം പ്രാർത്ഥിച്ചു്, 'ഹരേരാമ ഹരേ രാമ, രാമരാമഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ' എന്നു് സാനന്ദം കീർത്തിച്ചു. നാമസങ്കീർത്തനത്താലന്തരീക്ഷം മുഖരിതമായി! മഹദനുഗ്രഹത്താൽ ആനന്ദഭരിതരായി ആ വിപ്രനും, വിപ്രപത്നിയും, മററുള്ളവരും അവരവരുടെ ഗൃഹങ്ങളിലേക്കു് മടങ്ങിപ്പോന്നു. അഖിലലോകത്തിനും ഭഗവന്നാമപ്രഭാവം മനസ്സിലാക്കികൊടുക്കണമെന്ന ദീക്ഷയോടുകൂടിയ ശ്രീ ഭഗവന്നാമബോധേന്ദ്രസരസ്വതിയാകട്ടെ, "ഭഗവന്നാമകൌമുദീ"സഹിതനായി ശ്രീ ലക്ഷ്മീകാന്തനേയും മററും വന്ദിച്ചു് യാത്ര തുടർന്നു. ദീനദയാലുവായ അദ്ദേഹം ഹരിനാമസങ്കീർത്തനാനന്ദലഹരിയിലാറാടികൊണ്ടു്, പാരിലെങ്ങും പരിശുദ്ധിയെപ്പരത്തി, കാഞ്ചീനഗരത്തിലെത്തിച്ചേർന്നു.

# ശ്രീ വിവേകാനന്ദാദർശം

(ഡാക്ടർ വി. കെ. നാരായണമേനോൻ, തൃശ്ശൂർ.)

നരേന്ദ്രൻ ആദ്യമായി ശ്രീരാമകൃഷ്ണപരമഹംസനേക്കണ്ടതും അവർ അന്യോന്യം ആകർഷിക്കപ്പെട്ടതും നരേന്ദ്രൻ വിവേകാനന്ദനായിത്തീർന്നതും മററും ഇന്നു് എല്ലാവർക്കും അറിവുള്ള കഥകളാണു്. ഈ കൂടിക്കാഴ്ചയുടെ ഒരു മനോഹരമായ ചിത്രം വിവേകാനന്ദചരിത്രം വായിച്ചിട്ടുള്ളവരുടെ മനസ്സിൽനിന്നു് മാഞ്ഞുപോകുകയില്ല. ദക്ഷിണേശ്വരത്തിൽ ശിഷ്യഗണങ്ങളാൽ പരിവൃതനായ ശ്രീരാമകൃഷ്ണപരമഹംസൻ തന്റെ ഭാവിശിഷ്യന്റെ സംഗീതമാധുരിയിൽ ലയിച്ചിരിക്കുന്ന നാദബ്രഹ്മരൂപേണ പരമാത്മാവിനെ ദർശിച്ചു് ആനന്ദമഗ്നനായിരിക്കുന്ന, ആ ദൃശ്യം ഏതൊരു ഭക്തന്റേയും ഹൃദയത്തെ സ്പർശിക്കാതിരിക്കയില്ല.

വിദ്യാർത്ഥിജീവിതകാലത്തിൽത്തന്നേ വേദാന്തവിഷയങ്ങളിൽ ആസക്തിയും ആവേശവും ഉണ്ടായിരുന്ന നരേന്ദ്രൻ ബി. ഏ. ബിരുദം സമ്പാദിച്ചശേഷം ആദ്ധ്യാത്മികവിഷയങ്ങളിൽ ഉള്ള അഭിനിവേശംകൊണ്ടു് പരമമായ സത്യത്തെ തേടുന്ന കാര്യത്തിൽ ഒരു ഗുരുവിനെ ആരാഞ്ഞു നടക്കുന്ന അവസരത്തിലാണു മേൽവിവരിച്ച കൂടിക്കാഴ്ച ഉണ്ടായതു എന്നതും എടുത്തുപറയേണ്ടതായിട്ടുണ്ടു്.

ഈ കൂടിക്കാഴ്ചക്കു ശേഷമുണ്ടായ ഗുരുശിഷ്യബന്ധം അവിസ്മരണീയമായ ഒരു സംഭവമായി കരുതേണ്ടതുമാണു്. ഇങ്ങിനെ പരമഹംസന്റെ മഹാസമാധിവരെ നീണ്ടുനിന്ന ഈ ബന്ധം ശിഷ്യന്റെ ജീവിതകാലത്തിൽ ഉണ്ടാക്കിയ പരിവർത്തനം ഭാരതീയർക്കു് ഒരനുഗ്രഹമായി തീരാനിടവന്നു. പരിമിതമായ അദ്ദേഹത്തിന്റെ 40 കൊല്ലത്തെ ജീവിതകാലത്തിനിടയിൽ ഭാരതത്തിൽ മാത്രമല്ല ഇതരരാജ്യങ്ങളിൽപോലും അന്നത്തെ മാനവസമുദായത്തിനിടയിൽ അദ്ദേഹത്തിനു കൈവരാനിടവന്ന സ്വാധീനശക്തി അത്ഭുതാവഹം തന്നേയായിരുന്നു. ഭാരതഭൂമിയുടെ ഒരു പുണ്യസന്താനമായിപ്പിറന്ന അദ്ദേഹം തികഞ്ഞ ഒരു സ്വരാജ്യസ്നേഹികൂടി ആയിരുന്നു. ഹിന്ദുമതതത്വങ്ങളെപ്പററി ഇതരരാജ്യങ്ങളിൽ പ്രസംഗിക്കുമ്പോഴും മാതൃഭൂമിയുടെ മാഹാത്മ്യത്തെപ്പററി അദ്ദേഹം എല്ലായ്പോഴും എടുത്തുപറയുക പതിവായിരുന്നു. ഹിന്ദുമതത്തെ ഒരു സാർവ്വലൌകികമതമാക്കിത്തീർക്കണമെന്നുള്ള ഒരാദർശത്തെ മുൻനിർത്തിയാണു അദ്ദേഹം പ്രസംഗിച്ചിരുന്നതു്.

ഹിന്ദുമതാദർശങ്ങളെപ്പററി പ്രസംഗിക്കുമ്പോഴും അദ്ദേഹം ഒരിക്കലും ഇതരമതങ്ങളെ വിമർശിക്കാറേ ഇല്ല, എന്നു മാത്രമല്ല എല്ലാ മതങ്ങളും ഒരേ ഒരു പ്രാപ്യസ്ഥാനത്തേക്കുള്ള പല മാർഗ്ഗങ്ങളാണെന്നു വിശ്വസിച്ചുകൊണ്ടു്, പരമമായ സത്യത്തിൽ എല്ലാ മതതത്വങ്ങളും ഉൾക്കൊണ്ടിട്ടുണ്ടെന്നുള്ള പരമാർത്ഥം ഹിന്ദുമതസിദ്ധാന്തങ്ങൾ ഉദ്ധരിച്ചു് കാട്ടിത്തരുകയും ചെയ്തിരുന്നു. കണ്ണടച്ചു വിശ്വസിക്കുന്നതാണു മതമെന്നു സാധാരണക്കാരുടെ ഇടയിലുള്ള ഒരു ധാരണയും, മതവിശ്വാസത്തിൽ യുക്തിക്കു് സ്ഥാനമില്ലെന്നുള്ള വാദവും തെററാണെന്നു അദ്ദേഹം ഉറപ്പിച്ചു് പറയാറുണ്ടു്. എന്നുതന്നേയല്ല യുക്തിപരമായ ചിന്ത മതവിശ്വാസത്തിന്നു അപരിഹാര്യമാണെന്നു കൂടി അദ്ദേഹം പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടു്. ചുരുക്കിപ്പറയുന്നതായാൽ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ, ഈശ്വരവിശ്വാസവും യുക്തിവാദവും പൊരുത്തമില്ലാതായിരുന്നില്ല. മതവും ശാസ്ത്രവും അന്തിമാവലോകനത്തിൽ ഒന്നാണെന്നു അദ്ദേഹം വിശ്വസിച്ചു. ആത്മജ്ഞാനമാണു് മതത്തിന്റെ ഉദ്ദേശമെങ്കിൽ ഏതു മതത്തിൽ വിശ്വസിക്കുന്ന ഒരുവനും മോക്ഷപ്രാപ്തിക്കു് സാദ്ധ്യതയുണ്ടെന്നും ഒരു സാർവ്വലൌകികമതം സ്ഥാപിക്കണമെങ്കിൽ ഈ പ്രാഥമികതത്വം മനസ്സിലാക്കേണ്ടതുണ്ടെന്നും സ്വാമിജിയുടെ പ്രസംഗങ്ങളിൽനിന്നു നമുക്കു് ഗ്രഹിക്കാൻ കഴിയുന്നതാണു്. ഒരു വിശ്വമതാദർശത്തിന്നു വേണ്ടിയുള്ള പ്രവൃത്തികളെല്ലാം നിർമ്മാണാത്മകങ്ങളാവണമെന്നു കൂടി അദ്ദേഹത്തിന്നു വലിയ നിർബ്ബന്ധമുണ്ടായിരുന്നു. ഒരു മതത്തിലുള്ള വിശ്വാസം നശിപ്പിച്ചു് മറെറാരു

മതത്തിൽ വിശ്വാസം ജനിപ്പിക്കുക എന്നതല്ല, മനസ്സിന്റെ സ്ഥിതി ഭേദമനുസരിച്ച് ഓരോ വ്യക്തിയേയും ഉദ്ധരിക്കുവാനുള്ള വിവിധമാർഗ്ഗങ്ങളെ നിർദ്ദേശിക്കുക എന്നതാണ് ഹിന്ദുമതശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള തത്വം. അതാണല്ലോ വിശ്വമതാദർശത്തിന്റെ അടിസ്ഥാനവും.

പണ്ഡിററ് ജവഹർലാൽ നെഹറു, വിവേകാനന്ദസ്വാമിയെപ്പററി ഒരിടത്തു ഇങ്ങിനെ പറയുന്നു. “വിവേകാനന്ദസ്വാമി എഴുതീട്ടുള്ളതും പറഞ്ഞിട്ടുള്ളതും നോക്കിയാൽ അതിൽ ഒരു പ്രത്യേകത കാണാവുന്നതാണ്. അവയ്ക്ക് യാതൊരു പഴക്കവും ബാധിച്ചിട്ടില്ലെന്നു തന്നേയല്ല, ഭാരതത്തേയോ ലോകത്തെ ഒട്ടാകയോ ബാധിക്കുന്ന ചില അടിസ്ഥാനപരമായ വിഷമപ്രശ്നങ്ങളെപ്പററി ആറു ദശാബ്ദങ്ങൾക്കു മുമ്പ് അദ്ദേഹം പറഞ്ഞിട്ടുള്ളതിന്റെ പുതുമയ്ക്ക് ഇന്നും ഹാനി സംഭവിച്ചിട്ടില്ല. നമ്മുടെ പാരമ്പര്യത്തിൽ നമുക്കുള്ള അഭിമാനം അദ്ദേഹമാണു നമ്മളിൽ ഉണർത്തിവിട്ടതു്. നമ്മുടെ ദൌർബ്ബല്യങ്ങളേയും ന്യൂനതകളേയും പററി അദ്ദേഹം മറച്ചുവച്ച് സംസാരിക്കാറില്ല. ഏതു മഹത്തായ കാര്യങ്ങൾക്കു വേണ്ടി ഇന്ത്യ നിലകൊണ്ടുവോ അവയ്ക്ക് ഇന്ത്യയുടെ അധഃപതനകാലത്തുംകൂടി വലിയ കോട്ടം തട്ടിയില്ലെന്നുള്ള പരമാർത്ഥവും, ശക്തിയായി നമ്മളെ ശാസിക്കുന്നതോടൊപ്പം അദ്ദേഹം ചൂണ്ടിക്കാണിക്കാതിരുന്നിട്ടില്ല. സ്വാമിജി സാധാരണക്കാരനായ ഒരു രാഷ്ട്രീയപ്രവർത്തകനായിരുന്നില്ല. പക്ഷേ ഇന്നത്തെ ദേശീയപ്രസ്ഥാനത്തിന്റെ സ്ഥാപകരായ മഹാന്മാരിൽ പ്രമുഖനായ ഒരാളായിരുന്നു അദ്ദേഹം എന്നുതന്നെ പറയണം. ഇടക്കാലങ്ങളിൽ ഈ പ്രസ്ഥാനത്തിൽ സജീവമായി പങ്കുകൊണ്ടിരുന്ന പലർക്കും സ്വാമിജിയിൽനിന്നും പ്രചോദനം ലഭിച്ചിട്ടുണ്ടെന്നുകൂടി ഞാൻ വിചാരിക്കുന്നു.”

സ്ഥിതിസമത്വമാതൃകയിലുള്ള സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുവാൻ ഭാരതം പരിശ്രമിച്ചുകൊണ്ടിരിക്കുകയാണല്ലോ. ഈ ലക്ഷ്യപ്രാപ്തിക്ക് വേണ്ട ഉപാധികളെപ്പററി ചിന്തിക്കുമ്പോൾ ദേശീയോൽഗ്രഥനത്തെപ്പററി നേതാക്കൾ ഊന്നിപ്പറയാറുണ്ടു്. 65 വർഷം മുമ്പ് വിവേകാനന്ദസ്വാമികൾ തന്റെ പല പ്രസംഗങ്ങളിലും ഏതാണ്ടു് ഈ ഒരാശയം എടുത്തുപറഞ്ഞിട്ടുണ്ടു്. അതായതു ഭാരതം ഒരു വൈവിധ്യം നിറഞ്ഞ രാജ്യമാണെന്നും പല ഭാഷകളും പല മതങ്ങളും പല തരത്തിലുള്ള ജീവിതസമ്പ്രദായങ്ങളും നിലവിലുള്ള നമ്മുടെ രാജ്യത്തിന്റെ പുരോഗതിക്ക് ദേശീയൈക്യം അത്യാവശ്യമാണെന്നും അതു സാധിക്കണമെങ്കിൽ ഈ നാനാത്വത്തിൽക്കൂടി ഒരു ഏകത്വം എല്ലാവരും കണ്ടേ കഴിയൂ എന്നും അദ്ദേഹം പലദിക്കുകളിലും വെച്ച്, ഊന്നി പ്രസ്താവിച്ചിട്ടുണ്ടു്.

ആദ്ധ്യാത്മികവിഷയങ്ങൾക്കാണു സ്വാമിജി പ്രാധാന്യം കല്പിച്ചിട്ടുള്ളതെങ്കിലും ഭാരതത്തെ സംബന്ധിച്ചിടത്തോളം ഒരു സർവ്വതോമുഖമായ വീക്ഷണഗതിയാണ് സ്വാമി അവലംബിച്ചിരുന്നതു്. അദ്ദേഹത്തിന്റെ കാലത്തു നടപ്പിലുണ്ടായിരുന്ന വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ന്യൂനതകൾ, സാമൂഹ്യവ്യവസ്ഥിതിയിലുള്ള ഉച്ചനീചത്വങ്ങളിൽനിന്നു പൊട്ടിപ്പുറപ്പെട്ടിരുന്ന സ്പർദ്ധകൾ, അജ്ഞതയുടേയും ദാരിദ്ര്യത്തിന്റേയും ഫലമായി നാട്ടിൽ ഉടനീളം ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന അനാരോഗ്യം തുടങ്ങി പലതും സ്വാമിജിയുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിനും അഭിവൃദ്ധിക്കും വേണ്ടി പ്രവർത്തിച്ചവർക്കും ഇന്നു പ്രവർത്തിക്കുന്നവർക്കും സ്വാമി ഒരു മാർഗ്ഗദർശിയായിരുന്നു എന്നുതന്നെ പറയണം. ഒരു നിലയ്ക്കു് നോക്കുമ്പോൾ ഭാരതം സുകൃതം ചെയ്ത ഒരു ഭൂമിയാണെന്നുള്ളതിൽ സംശയമില്ല. ഏതു വിഷമഘട്ടങ്ങളിലും ഒരവതാരപുരുഷൻ ഇവിടെ ജനിച്ച് നാട്ടിന്റെ ശ്രേയസ്സിനു വേണ്ടി സ്വജീവനേപ്പോലും ബലിയർപ്പിക്കുന്നതായി നമുക്ക് കാണുവാൻ കഴിയുന്നുണ്ടു്. അടുത്ത കാലത്തു അത്തരത്തിൽ നമ്മുടെ ഇടയിൽ അവതരിച്ച ഒരു മഹാത്മാവാണ് സ്വാമി വിവേകാനന്ദൻ. ഭാരതം ഒരു ക്ഷേമരാഷ്ട്രമായി ഉയർന്നുകാണണമെങ്കിൽ പലതും നമുക്ക് ഇനിയും സാധിക്കേണ്ടതുണ്ടു്. ഈ ആദർശസിദ്ധിക്ക് വേണ്ടി സ്വാമി വിവേകാനന്ദനെപ്പോലുള്ള അവതാരപുരുഷന്മാർ ഭാരതത്തിന്റെ മണ്ണിൽ ഇനിയും വന്നുപിറക്കട്ടെ. അവരുടെ ആദർശങ്ങൾ മുൻനിർത്തി പ്രവർത്തിക്കുവാനും പുരോഗമിക്കുവാനും ഓരോ ഭാരതീയനും പ്രചോദനം ലഭിക്കുമാറാകട്ടെ!! അതിനു് ശ്രീ വിവേകാനന്ദശതവാർഷികാഘോഷം സംബന്ധിച്ച് നാട്ടിന്റെ നാനാഭാഗങ്ങളിലും സംഘടിപ്പിക്കുന്ന സമ്മേളനങ്ങൾ സഹായകങ്ങളായിത്തീരട്ടെ!!

[N. B. തൃശ്ശൂർ വിവേകാനന്ദവിജ്ഞാനഭവത്തിൽ സ്വാമിജിയുടെ ശതവാർഷികം സംബന്ധിച്ചു കൂടിയ ചർച്ചായോഗം ഉദ്ഘാടനം ചെയ്തുകൊണ്ടു ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.]

# പുസ്തകാഭിപ്രായം

## 1. വിവേകാനന്ദസാഹിത്യസർവ്വസ്വം (ഏഴാംഭാഗം.)

### മഹച്ചരിതങ്ങളും കവിതകളും മററും

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ പുറനാട്ടുകര, തൃശ്ശൂർ. വില ക. 6.

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ കൃതികളുടെ സമാഹാരത്തിൽ ഏഴാംഭാഗം ആരംഭിക്കുന്നതു് മഹച്ചരിതങ്ങൾകൊണ്ടാണ്. രാമായണം മുതൽ ഡോക്ടർ പാൾഡ്യൂസ്സെൻവരെ 13 ചരിതങ്ങൾ ഇതിൽ തന്മയമായി വിവരിച്ചിട്ടുണ്ട്. രാമായണവും മഹാഭാരതവും നാം വായിച്ചിട്ടുണ്ടെങ്കിലും സ്വാമിജിയുടെ ഭാഷയിലൂടെ അതു മനസ്സിലാക്കിയാലേ ചാരിതാർത്ഥ്യമടയുവാൻ കഴിയൂ. ഭാരതത്തിലെ പുരാതനവും മഹനീയവുമായ ഇതിഹാസമാണ് രാമായണം. സീതാരാമന്മാർ അതിലെ ആദർശപുരുഷന്മാരും. ധർമ്മവിജയവും അധർമ്മപരാജയവും ഉദാത്തകാവ്യരൂപേണ വർണ്ണിക്കുന്ന മഹാഭാരതം വ്യാസമഹർഷിയുടെ വിശാലമായ പ്രതിഭയിൽനിന്നും ഉടലെടുത്തതാണ്. "യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തത് ക്വചിത്" ഭാരതത്തിൽ ഉള്ളതേ മററുള്ളിടത്തു് ഉള്ളു. ഇതിലില്ലാത്തതു് ഒരിടത്തുമില്ലതാനും, എന്നൊ ലക്ഷാധികം ശ്ലോകങ്ങളടങ്ങിയ മഹാഭാരതത്തെപററി പറയുവാൻ കഴിയൂ. ഈ രാമായണഭാരതേതിഹാസങ്ങളിലെ കഥ സ്വാമിജിയുടെ മുഖത്തുനിന്നു വരുന്നതു് ലളിതവും ഊർജ്ജസ്വലവുമായ ഭാഷയിലൂടെയാണ്. വിഷ്ണുപുരാണാന്തർഗതങ്ങളായ പ്രഹ്ലാദചരിതവും ജഡഭരതോപാഖ്യാനവുമാണ് പിന്നീട് പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. ലോകാചാര്യന്മാർ, ഈശോമിശിഹാ, എൻെറ ഗുരുനാഥൻ, ശ്രീരാമകൃഷ്ണൻ, പവഹാരിബാബ, ബാലഗോപാലൻ, മാക്സ്മുള്ളർ, തുടങ്ങിയവരെപററി കഥാരൂപത്തിൽ സമഗ്രവും സംക്ഷിപ്തവുമായ വിവരണവും നമുക്കു് ലഭിക്കുന്നുണ്ട്.

ഇംഗ്ലീഷിൽനിന്നും, ബംഗാളിയിൽനിന്നും, ഹിന്ദിയിൽനിന്നും വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ളവയും സംസ്കൃതകവിതകളുമാണ്. പിന്നീട് കൊടുത്തിട്ടുള്ളതു്. സന്യാസിഗീതം മുതൽ വീരപഞ്ചകംവരെ 41 കവിതകൾ ഇതിൽ അടങ്ങിയിട്ടുണ്ട്. കേക, കാകളി, നതോന്നത, മഞ്ജരി മുതലായ ദ്രാവിഡവൃത്തങ്ങളിലും, അനുഷ്ടുപ് ഉപജാതി മുതലായ സംസ്കൃതവൃത്തങ്ങളിലുമായി എഴുതപ്പെട്ടിട്ടുള്ളവയാണ് ഇതിലെ കവിതകൾ. സംസ്കൃതകവിതകൾക്കു് ലളിതമായ വ്യാഖ്യാനവുംകൂടി കൊടുത്തിട്ടുള്ളതു് സംസ്കൃതാനഭിജ്ഞർക്കു് ആശ്വാസപ്രദമാണ്. ശ്രീരാമകൃഷ്ണസ്തോത്രം, അംബാസ്തോത്രം, ശിവസ്തോത്രം മുതലായവ ഭക്തിരസസംവല്കങ്ങളും പാരായണയോഗ്യങ്ങളും ആണ്.

സൂക്തങ്ങൾ എന്ന വിഭാഗത്തിൽ "മനുഷ്യൻ ജനിച്ചിട്ടുള്ളതു് പ്രകൃതിയെ വഴക്കാനാണ്. അതിന്നു് വഴങ്ങാനല്ല" എന്നു് തുടങ്ങി 58 സൂക്തങ്ങൾ ഉണ്ട്. സൂക്തങ്ങൾ എല്ലാംതന്നെ ഹൃദിസ്ഥമാക്കേണ്ടവയാണ്. "ശ്രീരാമൻ പരമാത്മാവും സീത ജീവാത്മാവും. ശരീരം ലങ്കയും. ശരീരത്തിൽ അടക്കപ്പെട്ടിരിക്കുന്ന ജീവാത്മാവു് പരമാത്മാവുമായി ചേരുവാൻ എപ്പോഴും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. രാക്ഷസന്മാർ അതനുവദിക്കില്ല. രാക്ഷസന്മാർ സ്വഭാവവിശേഷങ്ങളെയാണ് സൂചിപ്പിക്കുന്നതു്. വിഭീഷണൻ സത്വഗുണത്തെ സൂചിപ്പിക്കുന്നു. രാവണൻ രജസ്സിനേയും കുംഭകർണ്ണൻ തമസ്സിനേയും. ഈ ഗുണങ്ങൾ ശരീരത്തിൽ ഉള്ള ജീവാത്മാവിനെ പരമാത്മാവിനോടു് അണയുന്നതിൽനിന്നു് തടയുന്നു. തടവിൽപെട്ടു കിടക്കുന്ന ജീവാത്മാവിനെ (സീതയെ) ഗുരു (ഹനുമാൻ) കാണുന്നു. അദ്ദേഹം ശ്രീരാമൻെറ മോതിരം കാണിച്ചുകൊടുക്കുന്നു. അതു് ബ്രഹ്മജ്ഞാനമാണ്. അങ്ങിനെ സീതാരാമനുമായി ഒന്നിക്കുവാനുള്ള വഴി കണ്ടെത്തുന്നു. ജീവാത്മാവു് പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു." ഇതാണ് സൂക്തങ്ങളുടെ സ്വഭാവം.

കിഴക്കും പടിഞ്ഞാറും എന്ന ഭാഗം പാശ്ചാത്യരുടേയും പൗരസ്ത്യരുടേയും സ്വഭാവവിശേഷങ്ങളെ സ്പഷ്ടമായി പ്രതിപാദിക്കുന്നു. സ്വാമിജിയുടെ പാശ്ചാത്യപര്യടനത്തെപററിയാണ് പിന്നീട് വിവരിക്കുന്നതു്. സ്വാമിജിയുടെ ലഘുകൃതികൾ അനുഭവജ്ഞാനം നിറഞ്ഞവയും അനന്തങ്ങളും അമേയങ്ങളുമായി പ്രശോഭിക്കുന്നു. മതതത്വജിജ്ഞാസുക്കളായ വായനക്കാരുടെ സൗകര്യാർത്ഥം ഒടുവിൽ കവിതാസൂചി, ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി, മൂലസൂചി, എന്നിവ വിശദമാംവണ്ണം ചേർത്തിട്ടുണ്ട്. ശതാബ്ദസ്മാരകപ്രസിദ്ധീകരണമായ വിവേകാനന്ദസാഹിത്യസർവ്വസ്വം നീണാൾ വിജയിക്കുമാറാകട്ടെ.

A. S. S.

## 2. കേനോപനിഷത്തു് — ഒരു പഠനം.

ലേഖകൻ: പി. ദാമോദരമേനോൻ

പ്രസാധിക: ശ്രീമതി മാലതി ദാമോദരമേനോൻ.

ഹിൽപാലസ്സിനു് സമീപം, തൃപ്പൂണിത്തുറ. വില 50 ന–പ.

ശ്രീമത് സ്വാമി ചിന്മയാനന്ദജി 1961 ഏപ്രിൽമാസത്തിൽ തൃപ്പൂണിത്തുറവെച്ച് നടത്തിയ പ്രസംഗപരമ്പരയുടെ അടിസ്ഥാനത്തിൽ എഴുതപ്പെട്ടതാണു് ഈ ചെറുപുസ്തകം. ഉപസംഹാരത്തോടുകൂടെ ഒമ്പതു് അദ്ധ്യായങ്ങളാണു് ഇതിൽ അടങ്ങിയിട്ടുള്ളതു്. ഗുരുശിഷ്യസംവാദരൂപമായ ഈ ഉപനിഷത്തു് ഗഹനങ്ങളായ വേദാന്തതത്വങ്ങളെ കഥാരൂപത്തിൽ മനസ്സിലാക്കിത്തരുന്നു. ജീവിതതത്വശാസ്ത്രം, ഉപനിഷത്തുകളുടെ ഉത്ഭവം, ഗുരുശിഷ്യബന്ധം, ഉപനിഷത്തുകളിലെ ഭാഷ, ഉപനിഷദദ്ധ്യയനത്തിനുള്ള യോഗ്യത ഇവ വിവരിച്ചതിനു ശേഷം—

ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാഭവന്തി.

(ഈ മനുഷ്യജന്മത്തിൽ ഇവിടെ വെച്ച് പരമാർത്ഥസത്യം അറിഞ്ഞുവെങ്കിൽ ജീവിതം സഫലമാവുന്നു. അറിയുവാൻ കഴിഞ്ഞില്ല എങ്കിൽ ഏററവും വലിയ നാശം സംഭവിക്കുന്നു. ആത്മജ്ഞാനം സിദ്ധിച്ചകഴിഞ്ഞ മഹാന്മാർ ലോകേന്ദ്രിയവ്യവഹാരങ്ങളിൽനിന്നു് വിരമിച്ച് അമൃതസ്വരൂപന്മാരായിത്തീരുന്നു.) എന്ന കേനോപനിഷത്തിലെ സമുജ്ജ്വലസന്ദേശത്തെ പ്രദർശിപ്പിച്ചുകൊണ്ട് ഈ ചെറുപുസ്തകത്തെ ഉപസംഹരിക്കുകയാണു് ചെയ്യുന്നതു്. കേനോപനിഷത്തിന്റെ മൂലമോ തർജ്ജിമയോ വായിച്ച് മനസ്സിലാക്കുവാൻ കഴിവില്ലാത്തവർക്കും സമയസൌകര്യങ്ങളില്ലാത്തവർക്കും അതിലെ ഉള്ളടക്കം നിഷ്പ്രയാസം സംഗ്രഹിക്കുവാൻ അവസരം നല്കുന്ന ഈ ഗ്രന്ഥകാരനു് മംഗളം ഭവിക്കട്ടെ.

A. S. S.

## 3. അവതാരമെഹർ ബാബ

ഗ്രന്ഥകർത്താ:— ഡോ: എം. അനന്തൻ

S K. Temple Road, Calicut-1. വില 1 ക.

അവതാരമെഹർബാബയുടെ ലഘുജീവചരിത്രവും ഉപദേശസാരവും ഇതിൽ അടങ്ങിയിട്ടുണ്ട്. പാർസിസമുദായത്തിൽപെട്ട ഒരാളാണു് മെഹർബാബ. പേർസ്യയിലും ഇന്ത്യയിലും പതിനെട്ടുകൊല്ലം ഒരു പരിവ്രാജകനായി സഞ്ചരിച്ച ഇദ്ദേഹം ലോകസംഗ്രഹത്തിനു വേണ്ടി മൗനവ്രതം സ്വീകരിച്ചിരുന്നു. തന്റെ മൌനവും നിശ്ചിതസമയത്തുള്ള മൌനഭഞ്ജനവും ദൈവത്തെ ഒഴിച്ച് മററെല്ലാററിനേയും പററി സംസാരിക്കുന്നവരെ നിശ്ശബ്ദരാക്കും. "തമേവൈകം ജാനഥ ആത്മാനം അന്യാ വാചോ വിമുഞ്ചഥ." എന്ന ഉപനിഷദ്വാക്യാർത്ഥത്തെ നിഗ്രഹനം ചെയ്യുന്ന ഒരു പ്രത്യേക സന്ദേശമാണു് മെഹർ ബാബ നൽകിയിട്ടുള്ളതു്. പുരാതനമായ അദ്വൈതസിദ്ധാന്തത്തെ തന്റെ മൌനത്തിലൂടെ വ്യാഖ്യാനിക്കുകയാണദ്ദേഹം. ഏതു മതത്തിൽപ്പെട്ടവർക്കും അദ്ദേഹത്തിന്റെ സൂക്തികൾ ആസ്വാദ്യങ്ങളാണു്. ബാബയുടെ സ്വദേശവിദേശപര്യടനങ്ങൾ, അനുഭവങ്ങളും അഭിപ്രായങ്ങളും, വ്യക്തിജീവിതം നിസ്വാർത്ഥപൊതുസേവനം, പ്രവചനങ്ങൾ എന്നിവ അടങ്ങിയ അദ്ദേഹത്തിന്റെ ചരിത്രവും സദുപദേശങ്ങളും മലയാളഭാഷയിലേക്കു് കൊണ്ടുവന്ന ഗ്രന്ഥകർത്താവിനു് ഞങ്ങൾ സകല ഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

A. S. S.

ഡിസമ്പർ 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!
വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്ട്] കേരളം



# പ്രബുദ്ധകേരളം


വാല്യം 48 | 1963 ഡിസമ്പർ | ലക്കം 12


## അമൃതവാണി

1 വന്ദേ വന്ദാരുമന്ദാരമിന്ദുഭൂഷണനന്ദനം
അമന്ദാനന്ദസന്ദോഹബന്ധുരം സിന്ധുരാനനം.

2 ആലംബെ ജഗദാലംബെ ഹേരംബചരണാംബുജേ
ശുഷ്യന്തി യദ്രജഃസ്പർശാൽ സദ്യഃ പ്രത്യൂഹവാർദ്ധയഃ

3 ഗജാനനായ മഹസേ പ്രത്യൂഹതിമിരച്ഛിദേ
അപാരകരുണാപൂരതരങ്ഗിതദൃശേ നമഃ

4 നമസ്തസ്മൈ ഗണേശായ യൽകണ്ഠഃ പുഷ്കരായതേ
മദാഭോഗഘനധ്വാനോ നീലകണ്ഠസ്യ താണ്ഡവേ

5 അഗജാനനപത്മാർക്കം ഗജാനനമഹർന്നിശം
അനേകദം തം ഭക്താനാമേകദന്ത മുപാസ്മഹേ

6 ചലൽകർണ്ണാനിലോദ്ധൂതസിന്ദൂരാരുണിതാംബരഃ
ജയത്യകാലേഽപി സൃജൻ സന്ധ്യാമിവ ഗജാനനം.

7 ഏകദന്തദ്യുതിസിതഃ ശംഭോഃ സൂനുഃ ശ്രിയേഽസ്തു വഃ
വിദ്യാകന്ദ ഇവോദ്ഭിന്നനവാങ്കുരമനോഹരഃ

8 അഭിപ്രേതാർത്ഥസിദ്ധ്യർത്ഥം പൂജിതോ യഃ സുരൈരപി
സർവ്വവിഘ്ന ഛിദേ തസ്മൈ ഗണാധിപതയേ നമഃ

9 ഹസ്തപങ്കജനിവിഷ്ടമോദകവ്യാജസഞ്ചരദശേഷപുമർത്ഥം
നൌമി കിഞ്ചിദവധൂനിതശുണ്ഡാദണ്ഡകുണ്ഡലിതമണ്ഡിതഗണ്ഡം

10 അന്തരായ തിമിരോപശാന്തയേ
ശാന്തപാവനമചിന്ത്യവൈഭവം
തന്നരം വപുഷി കുഞ്ജരം മുഖേ
മന്മഹേ കിമപി തുന്ദിലം മഹഃ

(1) ഭക്തജനങ്ങൾക്ക് കല്പവൃക്ഷവും ചന്ദ്രചൂഡന്റെ നന്ദനനും അത്യുല്ക്കടമായ ആനന്ദസമൂഹത്താൽ സുന്ദരനും ആയ ഗജമുഖനെ ഞാൻ വന്ദിക്കുന്നു. (2) യാതൊന്നിലെ രജസ്സുകളുടെ സംസ്പർശത്താൽ വിഘ്നങ്ങളാകുന്ന സമുദ്രങ്ങൾ വററിപ്പോകുന്നുവോ സകലജഗത്തുകളുടേയും ആധാരഭൂതമായിരിക്കുന്ന ശ്രീ മഹാഗണപതിയുടെ ആ പാദകമലത്തെ ഞാൻ ആശ്രയിക്കുന്നു. (3) വിഘ്നങ്ങളാകുന്ന അന്ധകാരത്തെ നശിപ്പിക്കുന്നതും അപാരമായ കരുണാസമൂഹത്താൽ ഇളകുന്ന ദൃക്കുകളോടു കൂടിയതും ആനയുടെ വടിവുള്ളതുമായ ആ തേജസ്സിനായിക്കൊണ്ട് നമസ്കാരം. (4) ശ്രീ പരമേശ്വരന്റെ നൃത്താവസരത്തിൽ മദോന്മത്തതകൊണ്ട് നിബിഡമായ ശബ്ദത്തോടുകൂടിയ യാതൊരാളുടെ കണ്ഠം മൃദംഗംപോലെയായിത്തീരുന്നുവോ ആ ഗണേശനായിക്കൊണ്ടു നമസ്കാരം. (5) ശ്രീ. പാർവ്വതീദേവിയുടെ മുഖപങ്കജത്തിന് സൂര്യനായിട്ടുള്ളവനും ഭക്തന്മാർക്ക് അനേകം അഭീഷ്ടങ്ങളെ പ്രദാനം ചെയ്യുന്നവനും ഏകദന്തനുമായ ഗജാനനനെ രാവും പകലും ഞങ്ങൾ ഉപാസനം ചെയ്യുന്നു. 6. ഇളകുന്ന കാതുകളിൽ നിന്നുമുള്ള കാററുകൊണ്ട് പാറിപ്പറക്കുന്ന സിന്ദൂരങ്ങളെക്കൊണ്ട് അരുണവർണ്ണമായ അംബരത്തോടു കൂടിയവനായ ഗജാനനൻ അകാലത്തിലും സന്ധ്യയെ സൃഷ്ടിക്കുന്നവൻ എന്നപോലെ ജയിക്കുന്നു. (7) ഏകദന്തത്തിന്റെ പ്രകാശംകൊണ്ട് സിതനും, ഉൽഗതമായ നവാങ്കുരംകൊണ്ട് മനോഹരമായ വിദ്യാകന്ദം എന്നപോലെ ഇരിക്കുന്നവനുമായ ശിവപുത്രൻ (വിഘ്നേശ്വരൻ) നിങ്ങളുടെ നന്മക്കായിക്കൊണ്ട് ഭവിക്കട്ടെ. (8) അഭീഷ്ടങ്ങളായ കാര്യങ്ങൾ സിദ്ധിക്കുന്നതിനു വേണ്ടി ദേവന്മാരാൽ പോലും യാതൊരുവൻ പൂജിക്കപ്പെടുന്നുവോ സകല വിഘ്നങ്ങളേയും സമൂലം നശിപ്പിക്കുന്നവനായ ആ ഗണാധിപതിക്കായിക്കൊണ്ട് നമസ്കാരം. (9) കരകമലത്തിൽ വയ്ക്കപ്പെട്ടമോദകം എന്ന വ്യാജേന സഞ്ചരിക്കുന്ന സകല പുരുഷാർത്ഥങ്ങളോടും കൂടിയവനും, അല്പമായി ഇളക്കപ്പെട്ട തുമ്പിക്കൈ കുണ്ഡലിതമാക്കി അലങ്കരിക്കപ്പെട്ട ഗണ്ഡസ്ഥലത്തോടു കൂടിയവനും ആയ ഗണനായകനെ ഞാൻ നമസ്കരിക്കുന്നു. (10) വിഘ്നങ്ങളാകുന്ന അന്ധകാരം നീങ്ങുന്നതിനുവേണ്ടി ശാന്തവും പരിപാവനവും അചിന്ത്യവുമായ വൈഭവത്തോടു കൂടിയതും ശരീരത്തിൽ മനുഷ്യരൂപവും മുഖത്തിൽ ആനയുടെ രൂപവും തുള്ളിത്തുളുമ്പുന്നതുമായ ആ ഏതോ ഒരു മഹസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു.

(സുഭാഷിതരത്നഭാണ്ഡാഗാരത്തിൽ നിന്ന്)

---

# പ്രസ്താവന

ഈ ലക്കത്തോടുകൂടി പ്രബുദ്ധകേരളത്തിന്നു് നാല്പത്തിഏട്ടു വയസ്സു കഴിയുകയാണ്. ഇത്രയും നീണ്ട കാലം വിഘ്നം കൂടാതെ പൊതുസേവനമനുഷ്ഠിച്ച മറെറാരു ആദ്ധ്യാത്മികമാസിക മലയാളത്തിലില്ലെന്നുതന്നെ പറയാം. കേരളത്തിൽ ശ്രീരാമകൃഷ്ണധർമ്മപ്രചരണത്തിന്നുവേണ്ടി ജീവിതം ബലിയർപ്പിച്ച ആദ്ധ്യാത്മികാചാര്യന്റെ — ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ—അനുഗ്രഹാശിസ്സുകളോടുകൂടി ആരംഭിച്ച പ്രബുദ്ധകേരളത്തിന്റെ പ്രഥമലക്കം പ്രസിദ്ധപ്പെടുത്തിയതു് കൊല്ലത്തുനിന്നു് 1915 നവമ്പർമാസത്തിൽ വിജയദശമി ദിവസമാണ്. ഇംഗ്ലീഷറിയാത്ത മലയാളികൾക്ക് ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശങ്ങളും സനാതനധർമ്മതത്വങ്ങളും സുപരിചിതങ്ങളാക്കിക്കൊടുക്കുക എന്നുള്ളതായിരുന്നു അതിന്റെ ആദർശം. ഈ ആദർശം കാര്യക്ഷമമായ രീതിയിൽ നിർവ്വഹിക്കുന്ന വിഷയത്തിൽ ഈ മാസികക്കും, ഈ മാതിരിയിലുള്ള മററു പത്രങ്ങൾക്കു നേരിടാറുള്ളതുപോലെ പല കഷ്ടതകളും വിഷമങ്ങളും നേരിടേണ്ടതായി വന്നിട്ടുണ്ടു്. കൊല്ലത്തുനിന്നു് ആലപ്പുഴ, തിരുവല്ല, ഒററപ്പാലം, തിരുവനന്തപുരം മുതലായ പല സ്ഥലങ്ങളിലെ ആശ്രമങ്ങളിലേക്കും അതിന്റെ പ്രസിദ്ധീകരണംതന്നെ മാറേറണ്ടതായി വന്നിട്ടുണ്ടു്. ആ സമയങ്ങളിലെല്ലാം ഈശ്വരാനുഗ്രഹംകൊണ്ടു് വിഘ്നങ്ങളെയെല്ലാം വിജയപൂർവ്വം തരണം ചെയ്യുവാനതിന്നു കഴിഞ്ഞിട്ടുണ്ടു്. മാത്രമല്ല പൂർവ്വാധികം ഊർജ്ജസ്വലതയോടും ശക്തിയോടുംകൂടി താല്ക്കാലികമായ ക്ഷീണാവസ്ഥയിൽനിന്നും ഉയർന്നുവരുന്നതായിട്ടാണ് കണ്ടിട്ടുള്ളതു്.

പതിമ്മൂന്നുകൊല്ലം മുമ്പാണ് കാലടിയിൽനിന്നു് പ്രസിദ്ധീകരിച്ചിരുന്ന അമൃതവാണി മാസികയെ തന്നിൽ ലയിപ്പിച്ചുകൊണ്ടു് പ്രബുദ്ധകേരളം ഇവിടെനിന്നും പുറപ്പെടുവാൻ തുടങ്ങിയതു്. കേരളത്തിൽ ശ്രീശങ്കര രാമകൃഷ്ണസന്ദേശവും ആർഷധർമ്മവും പ്രചരിപ്പിക്കുക എന്നതു് ജീവിതവ്രതമായി സ്വീകരിച്ചിരുന്ന സുപ്രസിദ്ധ പണ്ഡിതനും വാഗ്മിയുമായ ആ യതിവര്യന്റെ—ശ്രീ ആഗമാനന്ദസ്വാമികളുടെ വിദഗ്ദ്ധമായ പത്രാധിപത്യത്തിൽ അതു് ഒരു ദശാബ്ദക്കാലം ഉൽകൃഷ്ടമായ രീതിയിൽ പ്രസിദ്ധീകൃതമാവുകയും പ്രചുരപ്രചാരമാവുകയും ചെയ്തു. ഇപ്പോൾ അച്ചടിസംബന്ധമായും മററുമുള്ള കൂടുതൽ സൗകര്യം പ്രമാണിച്ച് പ്രബുദ്ധകേരളത്തിന്റെ പ്രസിദ്ധീകരണം തൃശ്ശൂർ രാമകൃഷ്ണാശ്രമത്തിലേക്ക് മാററുവാൻ തീർച്ചപ്പെടുത്തിയിരിക്കുകയാണ്. 1964 ജനവരി മുതൽ തുടങ്ങുന്ന 49-ാംവാല്യം അവിടെനിന്നും പ്രസിദ്ധീകരിക്കുന്നതാണ്.

മാന്യവരിക്കാരുടെയും ലേഖകന്മാരുടെയും ഉദാരമായ സഹായസഹകരണങ്ങൾകൊണ്ടാണ് മാസിക ഇത്രയും നല്ല നിലയിൽ ഇതേവരെ നടത്തിക്കൊണ്ടുപോകുവാൻ ഞങ്ങൾക്കു സാധിച്ചിട്ടുള്ളതു്. അവർക്കെല്ലാം ഞങ്ങളുടെ അകമഴിഞ്ഞ കൃതജ്ഞത. മനസ്സിന്നു് ശാശ്വതമായ ശാന്തിയും സമാധാനവും നല്കുന്ന ആദ്ധ്യാത്മികവിഷയങ്ങളെ പ്രതിപാദിക്കുന്ന മാസികകൾ കൂടുതൽ പ്രോത്സാഹനം കൊടുക്കേണ്ട ഒരു കാലഘട്ടമാണിതു്. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിന്റെ ബലക്കുറവുകൊണ്ടാണ് ഇന്നു് സംഘങ്ങളിലും സമുദായങ്ങളിലും ഇത്രയധികം സംഘട്ടനങ്ങളും വൈഷമ്യങ്ങളും കാണുന്നതു്. അതുകൊണ്ടു് സുന്ദരമായ ഒരു സമുദായമോ രാഷ്ട്രമൊ കെട്ടിപ്പടുക്കുവാനാഗ്രഹിക്കുന്നവർ പശ്ചാത്തലത്തെ സുദൃഢമാക്കുകയും അടിത്തറകൾ ഉറപ്പു കൂട്ടുകയുമാണ് വേണ്ടതു്. അങ്ങനെയുള്ള വിശാലഹൃദയരായ മനുഷ്യസ്നേഹികളുടെ ഉദാരമായ സഹായസഹകരണങ്ങൾ മേലിലും പൂർവ്വാധികം വിപുലമായ രീതിയിൽ പ്രബുദ്ധകേരളത്തിന്നു് കിട്ടുമെന്നു് ഞങ്ങൾ പ്രതീക്ഷിക്കുന്നു. അടുത്തലക്കം ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മശതവാർഷികം സംബന്ധിച്ചുള്ള വിശേഷാൽ പ്രതിയായിരിക്കും.

ഇനിമേലാൽ പ്രബുദ്ധകേരളം സംബന്ധിച്ചുള്ള എഴുത്തുകുത്തുകൾ നടത്തുന്നതും പണമടക്കുന്നതും **മാനേജർ, പ്രബുദ്ധകേരളം, ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, പുറനാട്ടുകര പോസ്റ്റ്, തൃശ്ശൂർ-2.** എന്ന മേൽവിലാസത്തിലായിരിക്കണമെന്നു് എല്ലാവരെയും പ്രത്യേകം ഓർമ്മിപ്പിച്ചുകൊള്ളുന്നു.

പത്രാധിപർ.

# ധർമ്മം

## (നവംമ്പറിൽനിന്നും തുടർച്ച)

സ്വാമി വിമലാനന്ദ

യദീച്ഛസി വശീകർത്തും ജഗദേകേനകർമ്മണാ !
പരാപവാദസസ്യേഭ്യോ ഗാം ചരന്തീം നിവാരയ !!

ഒരൊററ പ്രവൃത്തിമൂലം ലോകമെല്ലാം ജയിക്കാൻ ആശയുണ്ടെങ്കിൽ അതിനാണ്. പരാപവാദരൂപമായ സസ്യം നിറഞ്ഞ പാടത്തു് സ്വച്ഛന്ദം വിഹരിക്കുന്ന ഗോവിനെ പിൻവലിച്ചു് കയറിട്ടുകെട്ടുക. 'ഗോ' എന്ന പദത്തിനു് പശു എന്നും ഉച്ചരിക്കുന്ന വാക്കുകളെന്നും ഇവിടെ ശ്ലേഷമാണ്. പരനിന്ദാമഹാപാപം പരനിന്ദാ മഹാഭയം! പരനിന്ദാ മഹാദുഃഖം നതതഃ പാതകം പരം!! ഇതു സ്കാന്ദ മഹാപുരാണത്തിലെ ഒരു ശ്ലോകമാണ്. പരഗുണങ്ങളിൽ അസഹ്യമായ ഈർഷ്യയുണ്ടായാൽ അതിൽ ക്ഷയിപ്പിക്കുന്ന മനശ്ശക്തിയെ ഈർഷ്യാവിഷയമായ ഗുണങ്ങൾ തന്നിലുണ്ടാക്കാനായി അതിനെ വിനിയോഗിക്കയാണു വേണ്ടത്. നിന്ദിച്ചതുകൊണ്ടു് തനിക്കു് അസൂയയുണ്ടാക്കിയ അധികന്റെ ഗുണങ്ങളെ കഴുകിക്കളയാൻ സാദ്ധ്യമല്ല. കുടപിടിച്ചു സൂര്യപ്രകാശം ലോകത്തിൽ നിന്നും മാററാൻ സാധ്യമല്ലല്ലോ.

ദൂഷ്യങ്ങളെ സദയം ചൂണ്ടിക്കാണിക്കുകയല്ലാതെ വ്യക്തിയെ ഒരിക്കലും നിന്ദിക്കരുതു്. ഒരു ജനസമൂഹത്തെയോ രാജ്യഭരണത്തെയോ പൊതുവേ നിന്ദിച്ചതുകൊണ്ടും ഫലം ഇല്ല. ഓരോരുത്തരുടേയും വികാരം അനുസരിച്ചുള്ള നിരൂപണങ്ങൾ കുഴപ്പങ്ങളെ വർദ്ധിപ്പിക്കുകയേയുള്ളു. സൂക്ഷ്മവും വസ്തുനിഷ്ഠവും നിഷ്കൃഷ്ടവുമായ പരിമാണവും തെളിവും കാണിച്ചുകൊടുക്കാവുന്നതും ആയ സന്ദർഭങ്ങളിൽ മാത്രമേ മറെറാരാളിന്റെ ദോഷം കാണിച്ചുകൊടുക്കാവൂ. കുറവുകൾ കണ്ടുപിടിച്ചശേഷവും അവയെ പരിഹരിക്കാൻ കഴിവുള്ള സഹായം ചെയ്യുവാൻ സന്നദ്ധതയുള്ളപ്പോഴും മാത്രമേ പൊതു നിരൂപണങ്ങൾക്കു് സാധുത്വം ഉണ്ടാകുകയുള്ളു. പാമ്പിനെ കൊല്ലാൻ തയ്യാറില്ലാത്തവൻ പാമ്പ് പാമ്പു് എന്നു് ജനങ്ങളുടെ ഇടയിൽ നിലവിളികൂട്ടുന്നതുതന്നെ അത്ര യുക്തിയുക്തമല്ലാതെ ഇരിക്കുമ്പോൾ പാമ്പില്ലാത്ത സ്ഥലത്തു് പാമ്പു് എന്നു നിലവിളിക്കുന്നതു് എത്രയും ദോഷകരവും അനാശാസ്യവുമാണെന്നു് സ്പഷ്ടമാണല്ലോ. ആരെപ്പററിയെങ്കിലും അപവാദം ചെയ്യുന്നതു കേട്ടാൽ വിശ്വസിക്കാതെയിരിക്കണം. വിശ്വസനീയമായി തോന്നിയാലും അപവാദം ചെയ്തവന്റെ ഉദ്ദേശ്യം എന്തെന്നു് ആരായണം. അതിനു് കഴിവില്ലാതെ പോയാൽ അപവാദത്തിനു വിഷയമായവന്റെ ഗുണങ്ങളെന്തെങ്കിലും ഓർമ്മിപ്പിക്കാൻ ശ്രമിക്കണം. അതും സാധ്യമല്ലാതെപോയാൽ മനുഷ്യന്റെ ഉന്നതിയും അവനതിയും ഈശ്വരാധീനമാണെന്നു് വിചാരിച്ചു് സമാധാനപ്പെടണം.

ചിലർ അവരുടെ വൻപു് പ്രത്യക്ഷമായി കാണിച്ചില്ലെങ്കിലും അന്യരുടെ കുറവുകളെ എടുത്തുകാണിക്കുന്നതിൽ സംതൃപ്തികാണിക്കുന്നു. തനിക്കുണ്ടെന്നു് അഭിമാനിക്കുന്ന ഗുണങ്ങൾ അധികം പ്രകാശിക്കുമെന്നു വിചാരിച്ചാണു് അന്യദോഷങ്ങൾ പരദൃഷ്ടിയിൽ പ്രത്യക്ഷപ്പെടുത്തി കൊടുക്കുന്നതിനു് ജാഗ്രത കാണിക്കുന്നതു്. ഇവർ ഉത്ഭാവനചെയ്യുന്ന ദോഷങ്ങൾ അതേ ദോഷങ്ങൾക്കു വിഷയമായിട്ടുള്ളവരുടെ നിപുണദൃഷ്ടിക്കു മാത്രമേ ഗോചരമാകു. മററു ചിലർ തനിക്കുള്ള ദോഷങ്ങൾ അന്യർക്കും ധാരാളമുണ്ടെന്നു തെളിയിക്കാൻ വേണ്ടി അവ ചൂണ്ടികാണിക്കുകയും പരിഗണനം ചെയ്യുകയും ചെയ്യുന്നു. ഭൂരിപക്ഷത്തിനുള്ളതു് സ്വീകാര്യമാണെന്നു് അവകാശപ്പെടാനായിരിക്കും ഇങ്ങനെ ചെയ്യുന്നതു്.

ചിലരുടെ അഭിപ്രായങ്ങളും തീരുമാനങ്ങളും അവരുടെ പ്രീതിയേയും അപ്രീതിയേയും അനുസരിച്ചിരിക്കുന്നു. അവർക്കു പ്രിയമായിട്ടുള്ളതെല്ലാം അവർ നിർദ്ദോഷവും ശ്രേഷ്ഠവുമാണെന്നു ഘോഷിക്കും. അവർ ഇഷ്ട

പ്പെടാത്തതെല്ലാം അതിഹേയമാണെന്നു പറയാൻ വിട്ടുകയില്ല. തന്നോടും തൻേറതിനോടും ഉള്ള അത്യധികമായ സ്നേഹം അസൂയയ്ക്കും അനിഷ്ടാശങ്കക്കും കാരണമായിത്തീരുന്നു. പ്രവൃത്തികൾ മൂലം മാത്രമല്ല സംസാരത്തിലും മുമ്പു പറഞ്ഞവിധം അസൂയ പ്രകടമാക്കുന്നു. അസൂയ ഉൽഭവിച്ചാൽ അതിനെ ജ്വലിപ്പിക്കുന്നതിനായിസ്വയം മഹത്വം സമ്പാദിക്കാനുള്ള ആശ, ഭയം എന്നിവ സഹായികളായിത്തീരുന്നു. ഇതിനെല്ലാം പരിഹാരം ശ്രദ്ധേച്ഛയും ഭയവുമാണ്.

അന്യരെപ്പററി ഗുണദോഷവിചിന്തനം ചെയ്യുമ്പോൾ ഗർവ്വം കൊണ്ടു ചിലർ നിർദ്ദയന്മാരായിതീരുന്നു. മറെറാർാളെപ്പററി എത്രയും താഴ്ന്ന അഭിപ്രായം പറയുന്നുവോ അത്രയും ഉയർന്ന ആളാണ് താൻ എന്ന് അന്യർ ധരിക്കാൻ വഴിയുണ്ടെന്നാണ് ഇവരുടെ സങ്കല്പം. ഈ ദുരഭിമാനികൾ സ്വമഹിമയ്ക്കു് അസാധാരണ വില കല്പിച്ച് മററുള്ളവരെയെല്ലാം വിലയില്ലാത്തവരാക്കിത്തീർക്കുന്നു. ഇതിൻെറ ഫലം ഒടുവിൽ അവർതന്നെ മററുള്ളവർക്കെല്ലാം നിന്ദ്യരായി തീരുമെന്നുള്ളതു തന്നെ.

സമൂഹജീവിതത്തിൽ വിശേഷിച്ചും ഗൃഹസ്ഥജീവിതത്തിൽ സുഹൃത്സംഗ്രഹം ആവശ്യകമാണ്. രണ്ടു മനുഷ്യർ തമ്മിലുണ്ടാകുന്ന പരസ്പര പ്രീതിയേപ്പോലെ ഇരു കക്ഷികളിലും മാററങ്ങൾഉണ്ടാക്കുന്ന മറെറാരു ശക്തി വിരളമാണ്. മനുഷ്യർ തമ്മിലുള്ള മൈത്രിയുടെ ഫലമായി ഗുണദോഷങ്ങളെ പരസ്പരം പകരാൻ കഴിയും. ഗുണദോഷങ്ങൾ ഒരുവനുണ്ടാകുന്നതു തന്നെ ഇപ്രകാരമാണെന്ന് 'സംസർഗ്ഗജാഃ ദോഷഗുണാഭവന്തി' എന്ന നാടോടി പഴമൊഴി ബോധിപ്പിക്കുന്നു. സ്നേഹിതൻെറ ചില ധർമ്മങ്ങളിൽ ഭാഗഭാക്കാകാതെ സ്നേഹം തന്നെ ഉണ്ടാകയില്ല. ' സ്നേഹപൈശുന്യ മാത്സര്യ്യം സന്നികർഷാൽ പ്രവർത്തതേ ' എന്ന് ശ്രീകൃഷ്ണഭഗവാൻ ഉദ്ധവനോടുപദേശിച്ച വാക്യം ഒരു നൈസർഗ്ഗികനിയമമാണ്. സമീപവാസികളാണ് പരസ്പരം സ്നേഹിക്കയും പൈശുന്യം പറയുകയും മത്സരിക്കയും ചെയ്യുന്നതു്. മൈത്രീബന്ധം ഉറയ്ക്കുന്നതിന് ഒരു ഭാഗത്തെ പ്രീതിമാത്രം മതിയാവുന്നതല്ല. ഇങ്ങോട്ടു സ്നേഹിച്ചില്ലെങ്കിലും അങ്ങോട്ടു സ്നേഹിക്കുവാൻ കഴിയും, അതു സൌജന്യമാണ്. മൈത്രീബന്ധമല്ല.

ഒരാളെപ്പോലെ മറെറാരാൾ ആയിത്തീരുന്നതു് സന്നികർഷംകൊണ്ടും സമാനപ്രഭാവംകൊണ്ടുമാണല്ലോ. അതുകൊണ്ടു മൈത്രീബന്ധവും ഒരാൾക്കു മറെറാരാളോടുള്ള വെറും പ്രീതിയും രണ്ടാണ്. ഇങ്ങോട്ട് പ്രതികാംക്ഷിക്കാതേയോ ഇങ്ങോട്ടു പ്രീതിയുണ്ടെങ്കിൽ കൂടിയും അതേപ്പററി പ്രത്യഭിജ്ഞാനമില്ലാതെയോ അങ്ങോട്ടുണ്ടാകുന്ന പ്രീതി സഖ്യവും മൈത്രിയുമല്ല. പാരസ്പരികതയുണ്ടെങ്കിലേ സഖ്യവും മൈത്രിയുമാകൂ. ഉപകാര പ്രത്യുപകാര ഭാവത്തിൽ നിന്നുമാണ് സുഗ്രീവസഖ്യം ഉൽപ്പന്നമായതു്.

ബന്ധു എന്നും സഖി എന്നുമുള്ള രണ്ടുസംസ്കൃത പദങ്ങളുടെ വ്യുൽപത്തി പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. മലയാളത്തിൽ വിവാഹ സംബന്ധമോ രക്തസംബന്ധമോ ഉള്ളവരെ മാത്രമാണ് ബന്ധുക്കൾ എന്നു പറയുക. ഇവരെ ജ്ഞാതി എന്ന പദംകൊണ്ടാണ് സംസ്കൃതത്തിൽ ബോധിപ്പിക്ക. സ്നേഹം പരസ്പരം ബന്ധിക്കപ്പെട്ടിട്ടുള്ളവരാണ് സംസ്കൃതപ്രകാരം ബന്ധുക്കൾ. അവർ രക്തസംബന്ധവും വിവാഹബന്ധവും ഉള്ളവരായാലും അല്ലെങ്കിലും ബന്ധുക്കൾ തന്നെ. അന്യോന്യം ബന്ധിക്കുന്ന സ്നേഹം മാത്രമാണ് ബന്ധുത്വത്തിന് ആവശ്യം. "ഖ്യാ" ധാതുവിന് പറയുക എന്നും പ്രകാശിക്കുക എന്നും അർത്ഥമുണ്ടു്. സമാനമായ ഖ്യാതിയുള്ളവരാണ് സഖികൾ, ജനസമാജത്തിൽ രണ്ടുപേരെപ്പററിയുള്ള സംസാരം സമാനമായാൽ, അവർ ഒന്നിച്ച് ഒന്നുപോലെ കാണപ്പെട്ടാൽ, നിരുക്തപ്രകാരം സഖാക്കളായി.

പരസ്പര ഹിതൈഷിതയുടെ ബലവും വിലയും പരസ്പരം കൈമാറുന്ന വസ്തുക്കളുടെ വിലയും ബലവും പോലെയിരിക്കുന്നു. കള്ളുകുടിയന്മാരുടെ മൈത്രീബന്ധം കള്ളുകുടിയെ ആശ്രയിച്ചും, വിദ്യാർത്ഥികളുടേതു് വിദ്യാഭ്യാസത്തെ ആശ്രയിച്ചും, കളിക്കാരുടേതു് കളിയെ ആശ്രയിച്ചും വേലക്കാരുടേതു് ഒരിടത്തു ചെയ്യുന്ന വേലയെ ആശ്രയിച്ചും യാത്രക്കാരുടേതു് അവർക്കുള്ള ലക്ഷ്യത്തേയും മാർഗ്ഗത്തേയുമാശ്രയിച്ചും, മററുമാണ് കാണപ്പെടുന്നതു്. മദ്യപാനം നിറുത്തുകയും വിദ്യാലയം വിടുകയും കളിസ്ഥലം പരിത്യജിക്കയും വേലമാറുകയും യാത്ര പൂർത്തിയാക്കി മടങ്ങുകയും ചെ

സ്ലാൽ അതതു ഘട്ടങ്ങളിലുണ്ടായ മൈത്രീ ബന്ധം നിന്നു പോകയോ മന്ദീഭവിക്കയോ ചെയ്യുന്നു. ഇതിനു കാരണം അതതു് ഉപാധിയെ ആശ്രയിച്ചിട്ടുള്ള പരസ്പര ഭാവ വിനിമയവും ആശയ വിനിമയവും സമാനാനുഭവവും നിന്നുപോകുന്നു എന്നുള്ളതുതന്നെയാണു്. മൈത്രിയുടെ മഹത്വവും ദൃഢതയും നൈരന്തര്യവും വിനിമയം ചെയ്കയോ ഒന്നിച്ചു് അനുഭവിക്കയോ ചെയ്യുന്ന അനുഭവങ്ങളുടെ മഹത്വവും ദൃഢതയും നൈരന്തര്യവും പോലെയാണു് ഇരിക്കുന്നതു് എന്നു് ഇതിൽ നിന്നും അനായാസേന കാണാൻ കഴിയും.

പാലിന്റെ ഗുണം പശുവിന്റെ തീററിയെ ആശ്രയിച്ചിരിക്കുന്നു. ചില വള്ളികളും ഇലകളും ആവേശത്തോടെ തിന്നുന്ന പശുക്കൾ കയ്പായപാൽ തരുന്നതായി അനുഭവമുണ്ടല്ലോ. അതുപോലെ മൈത്രിയുടെ മഹത്വവും ഏതു തത്വത്തെ ആസ്പദമാക്കി മൈത്രിയുണ്ടാകുന്നുവോ അതനുസരിച്ചിരിക്കുന്നു. ദുർഗ്ഗുണങ്ങളെയാണു് പരസ്പരം പകരുന്നതു് എങ്കിൽ അഥവാ ദുർവിനോദങ്ങളെയും ദുരാചാരങ്ങളെയുമാണു് സമാനമായി അനുഭവമാക്കിത്തീർക്കുന്നതു് എങ്കിൽ, അതിനു കാരണവും അതിന്റെ ഫലവുമായ മൈത്രീബന്ധവും ഗർഹണീയമായിത്തന്നെ ഇരിക്കും. അതുകൊണ്ടു ജനങ്ങൾ തമ്മിലുള്ള മൈത്രീബന്ധം വളർത്തണമെന്നു പറയുമ്പോൾ ഏതുപാധിയെ ആസ്പദമാക്കി ഏതു പ്രകാരത്തിലുള്ള മൈത്രിയാണു് വർദ്ധിപ്പിക്കേണ്ടതു് എന്നു് പ്രത്യേകം പരിഗണിക്കേണ്ടതുണ്ടു്.

വാത്സല്യം, പ്രീതി, സ്നേഹം, പ്രേമം എന്നിവ മൂലമായുള്ള ബന്ധത്തിൽ നിന്നും അപകടങ്ങൾ വന്നാലും ദുരന്തമായിത്തീരുകയില്ല. ഖലനോടും ദുർവിനീതനോടും വൈരിയോടും സന്ദർഭം പോലെ പ്രീതയും സ്നേഹവും കാണിക്കാം. അവർ അവശതയിൽ പെട്ടതായികണ്ടാൽ ദാനം നിരസിക്കാത്ത പക്ഷം ദുഷ്ടന്റെയും കഷ്ടനിവാരണത്തിനു ശ്രമിക്കണം. അത്തരക്കാരോടു ദയവോടെ വർത്തിക്കണം അവരുമായി പരസ്പര മൈത്രീ ബന്ധം ഉണ്ടായാൽ മാത്രമേ അവരുടെ ദോഷങ്ങൾ നമ്മിലേക്കു സംക്രമിക്കൂ. അതുകൊണ്ടു് ഇങ്ങോട്ടു അവരുടെ ബന്ധം കാംക്ഷിക്കാതെ അങ്ങോട്ടു് അവർക്കു സ്നേഹസേവനം നൽകുകതന്നെ വേണം. എന്നാൽ പരസ്പരമൈത്രീബന്ധം എപ്പോഴും സദ്ഗുണ സമ്പന്നരോടു മാത്രമേ പാടുള്ളു. സദയ മനോഭാവം, ജ്ഞാനാന്വേഷണം, വിവേകം, ധൈര്യം, മംഗള കർമ്മാഭിലാഷം ഇവയെ ഉപാധിയാക്കിയിട്ടുള്ള പരസ്പര പ്രേമം ഉത്തമ സഖ്യത്തിന്നു് വഴിയായിത്തീരുന്നു.

ആഹാരനിദ്രാഭയമൈഥുനം ച സാമാന്യമേതൽ പശുഭിർനരാണാം, എന്ന പഴയ ശ്ലോകത്തെപ്പററി വിജ്ഞാനികൾക്കു വിവാദമില്ല. ഇവയെ ആസ്പദമാക്കിയുള്ള മൈത്രിയും പശുമൈത്രിയിൽ നിന്നും വളരെ വ്യത്യസ്തമല്ല. പശുക്കൂട്ടത്തിലേക്കു ചെന്നു കേറിയ നവാഗത പശുവിനെ അതിന്റെ മേൽപാഞ്ഞു് ഓടിക്കാൻ കൂട്ടത്തിലുള്ള പശുക്കൾ ശ്രമിക്കുന്നു. പിൻതിരിയാതെ, സ്ഥലം വിടാതെ ഇരുന്നാൽ പരസ്പരം കൊമ്പുകൊണ്ടു് കാതും കണ്ണും ചൊറിയുകയും പുറം നക്കുകയും ചെയ്തു മൈത്രീബന്ധം ഉറപ്പിക്കുകയായി. സുഖമായിട്ടുറങ്ങാൻ റയിലിൽ സ്ഥലം പിടിച്ച യാത്രക്കാരൻ പിന്നീടു വന്നു വാതിലിൽ തട്ടുന്ന യാത്രക്കാരനോടു് ആളില്ലാത്ത അടുത്തമുറി അന്വേഷിക്കാൻ പറയുകയോ വാതൽ തുറക്കാതെ ബഹിഷ്കരിക്കുകയോ ചെയ്യുന്നു. സമർത്ഥനാണെങ്കിൽ നവാഗതൻ അകത്തു കടക്കുന്നു. രണ്ടു നിമിഷത്തിനുള്ളിൽ വാദിയും പ്രതിയും മിത്രങ്ങളായിത്തീരുന്നു. സംയുക്ത മുന്നണിയുണ്ടാക്കി അവർ മൂന്നാമതു വരുന്നവനെ പുറത്തു നിറുത്താൻ ശ്രമിക്കുന്നു. ദുർബ്ബലനല്ലെങ്കിൽ ആ മനുഷ്യനും സ്വകാര്യം സാധിക്കയും ഐക്യമുന്നണിയിൽ ചേരുകയും ചെയ്യുന്നു. അന്തർ—രാഷ്ട്രീയം വരെയുള്ള സകല സമാജ സന്ദർഭങ്ങളിലും ഇങ്ങനെ സംഭവിക്കാൻ കഴിയും.

ഉണ്ണാനും വസിക്കാനും ഉറങ്ങാനും മററുമുള്ള സൌകര്യം സമ്പാദിക്കാൻ വേണ്ടിയുള്ള സഖ്യം മനുഷ്യർക്കും പശുക്കൾക്കും ഒന്നുപോലെ വേണ്ടതാണു്. ദമ്പതീസംബന്ധവും പിതൃപുത്രസംബന്ധവും മററും ഈ വിധമുള്ള ഉപാധികളെ ആശ്രയിച്ചാണിരിക്കുന്നതെങ്കിൽ പ്രേമമാഹാത്മ്യം ഒന്നും അതിനില്ല. മാതാപിതാക്കന്മാർക്കു സന്താനങ്ങളോടുള്ള ശരിയായ പ്രീതിയും സ്വതാല്പര്യങ്ങളെ മാത്രം ആശ്രയിച്ചിരിക്കുന്നില്ല.

ദമ്പതികളുടെ ആദർശപരമായ പരസ്പര പ്രീതിയും അന്യോന്യം വിനിമയം ചെയ്യുന്ന ഭോഗ്യതയെ മാത്രമവലംബിച്ചിരിക്കുന്നില്ല. പരസ്പര പ്രീതിയും ജീവിതത്തിന്റെ സംശ്ലിഷ്ടതയും സന്താനങ്ങളോടുള്ള സമാനപ്രയത്നവും പരസ്പരമുള്ള വിശ്വാസ്യത്വ ബന്ധവും മററംകൂടി പരിണയത്തിന്റെ പരിണത ഫലങ്ങളായി കരുതാത്തപക്ഷം ജായാപതികളുടെ പ്രേമം ഗോമിഥുനത്തിന്റെ മൈത്രിയിലുമധികമാകാൻ തരമില്ല.

അഷ്ടവിധവിവാഹങ്ങളിലുള്ള പ്രാജാപത്യവിവാഹം ഉത്തമ സന്താന ലബ്ധിക്കായും ആർഷവിവാഹം ഋഷിജന്മത്തിനാലും ബ്രാഹ്മം ബ്രഹ്മ പ്രാപ്തിക്കായുമുള്ള വധൂവരന്മാരുടെ സഖ്യപ്രതിജ്ഞയാണ് കാണിക്കുന്നതെന്ന് ശാസ്ത്രസൂക്ഷ്മമറിഞ്ഞ മേധാവികൾ വ്യാഖ്യാനിക്കുന്നു. ആനൃശംസ്യം സർവ്വപ്രാണികളോടുമുള്ള ദയാമൂലകമായ സ്നേഹമാണ്. ഗുണമൂലകമായ മൈത്രീബന്ധം ദയ മാത്രമല്ല. ഒന്നിലധികം പേർ അവരുടെ ഭക്തിയും സ്നേഹവും ശ്രദ്ധയും അവക്ക് എല്ലാവക്കും പൊതുവായിട്ടുള്ളതായി കരുതി പ്രീതിസംബദ്ധരായിത്തീരുന്നു. ഏകാത്മാക്കളായിത്തീരുന്നു. ഇതാണു ഗുണമൂലകമായ മൈത്രീബന്ധം. സംഗച്ഛദ്ധ്വം സംവദദ്ധ്വം സംവോമനാംസി ജാനതാം. ദേവാ ഭാഗം യഥാ പൂർവ്വേ സംജാനാനാ ഉപാസതേ സമാനോ മന്ത്രഃ സമിതഃ സമാനീ സമാനം മനഃ സഹചിത്ത മേഷാം സമാനം മന്ത്രമഭിമന്ത്രയേവഃ സമാനേനവ ഹവിഷാജുഹോമി സമാനീവ ആകൂതിഃ സമാനാ ഹൃദയാനി വഃ സമാനമസ്തുവോ മനോ യഥാവഃ സുഹാ സതിഃ എന്നുള്ള ഋഗ്വേദമന്ത്രം ഗുണജന്യമായ ഐക്യത്തേയും മൈത്രിയേയും കാണിക്കുന്നു.

നമുക്കു ചില കാര്യങ്ങളിൽ പക്ഷപാതമുണ്ടെങ്കിൽ അതല്ലാതെയുള്ള നടപ്പെല്ലാം നമുക്കു നിന്ദ്യമായി തോന്നുന്നു. നമ്മെ ആശ്രയിച്ചു ജീവിക്കുന്നവരിൽ ആരോടെങ്കിലും നമുക്കു പ്രീതിയില്ലെങ്കിൽ അവർ എന്തെല്ലാം ചെയ്താലും തെററിദ്ധരിക്കയും കുററപ്പെടുത്തുകയും ഉപദ്രവിക്കുകയും ചെയ്യും. സ വ: കാന്തമാത്മീയം പശ്യതി എന്നു കാളിദാസൻ പറഞ്ഞതു് എത്രയും വാസ്തവമാണ്. ഇഷ്ടമുള്ളവർ ചെയ്യുന്നതെല്ലാം മാപ്പുകൊടുക്കുകയും അനുമോദിക്കുകയും ചെയ്യും. സൂക്ഷ്മമായ ഗുണങ്ങളെ തന്റേതെന്നു് അഭിമാനിക്കാൻ പലക്കും കഴിവില്ല. സദ്ഗുണസമ്പന്നനായ പുത്രനാണെങ്കിലും മുടന്തനോ കോങ്കണ്ണനോ ആയാൽ അവനിൽ ചില അച്ഛനമ്മമാക്കുകൂടി പ്രീതിയില്ല. അഴകിയമകൻ ദുർവ്വിനീതനായാലും ദുർവ്യസനിയായാലും സ്നേഹം ഒട്ടും കുറയുന്നില്ല. പാവങ്ങളെക്കാൾ പണക്കാരോടാണ് നമ്മിൽ പലക്കും ഇഷ്ടം. ലജ്ജന്തേ ബാന്ധവസ്തേന സംബന്ധം ഗൂഹയന്തി ച। മിത്രാണ്യമിത്രതാം യാന്തി യസ്യ നസ്യുഃ കപർദ്ദികാഃ എന്ന പഴമൊഴി ചിരസത്യമാണ്. കാര്യം സാധിക്കേണ്ടപ്പോൾ ദൂരബന്ധുവും അടുത്തബന്ധുവാണ്. സഹായം ചെയ്യേണ്ടപ്പോൾ സ്വപിതാവിനെപ്പോലും വേലക്കാരനെന്നോ കൃഷിക്കാരനെന്നോ പരിചയപ്പെടുത്തിയവരുണ്ടെന്നു കേട്ടിട്ടുണ്ട്. പലപ്പോഴും നല്ല വേഷധാരികളെയാണ് ഗുണവാന്മാരെക്കാൾ പ്രിയം. കലാകുശലന്മാരെ പൂജിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന വ്യക്തികളും രാഷ്ട്രങ്ങളും സുശീലന്മാരേയും സംയതന്മാരേയും അത്ര മതിക്കാറില്ല. നമ്മുടെ അവകാശത്തിനുവേണ്ടി നാം ബലമായി വാദിക്കും. എന്നാൽ അന്യരുടെ അവകാശം വകവച്ചു കൊടുക്കേണ്ടി വരുമ്പോൾ അവക്കു മര്യാദയില്ലെന്നു പറയും. അന്യരെക്കാൾ ഉപരിയായിട്ടുള്ള നമ്മുടെ സ്ഥാനം പാലിക്കാൻ എന്തും ചെയ്യും എന്നാൽ അന്യരുടെ സ്ഥാനം പാലിക്കാൻ അവർ മുതിരുന്നതിഷ്ടമല്ല.

നമ്മുടെ മനുഷ്യത്വം ബുദ്ധിഉപയോഗിച്ചു ജീവിക്കുന്നതിലാണ് ഇരിക്കുന്നതു്. എന്നാൽ ബുദ്ധിപൂർവ്വമുള്ള പ്രവൃത്തിയെ പലപ്പോഴും നമ്മുടെ സ്വാർത്ഥത തടയുന്നു. സ്വാർത്ഥതമൂലം മനുഷ്യർ ആപൽക്കരമായ പല പ്രവൃത്തികളും അന്യായവും ചെയ്യാതെ ഇരിക്കുന്നില്ല. മററൊരുവനെ ധാരാളം പഴിക്കുന്നതും നമ്മുടെ കുററങ്ങൾ സാരമില്ലെന്നു പറയുന്നതും സാധാരണമാണ്. നാം ഏററവും കൂടുതൽവിലക്കു വില്പാനും സഹായത്തിൽ വാങ്ങാനും തരം നോക്കുന്നു. അന്യർ നമ്മോടു നീതിയായി പെരുമാറണം. പക്ഷെ അന്യരോടു നീതികാട്ടാൻ ആഗ്രഹമില്ല. നാം പറയുന്നതെല്ലാം അന്യർ നല്ല അർത്ഥത്തിൽ സ്വീകരിക്കണം. അ

ന്യർ പറയുന്നതു് സയുക്തികമായാലും നമ്മെ ഉദ്വേഗപ്പെടുത്തുന്നു. വിലകൊടുത്താൽ അയൽവാസി അയാൾക്കുള്ള വസ്തു നമുക്കു വിററില്ലെങ്കിൽ നമുക്കു തൃപ്തിയില്ല. ന്യായമില്ലെന്നു പറയും. അയാളുടെ വസ്തു അയാൾ സ്വന്തം കൈവശം വച്ചുകൊണ്ടിരിക്കുന്നതു് അയാൾക്കു് ആഗ്രഹമാണെങ്കിൽ എന്താണു നീതികേടു്. മറെറാരാൾ നമ്മുടെ ആഗ്രഹം സാധിച്ചില്ലെങ്കിൽ കോപമായി. അയാൾക്കു് ഉപദ്രവം ഉണ്ടാക്കിയതിൽ കോപം തോന്നിയതു തെററാണോ?

അയൽവാസിയുടെമേൽ ആവലാതി പറയുന്നതു് സഹാനുഭൂതിയോടെ മറെറാരാൾ കേൾക്കണം. എന്നാൽ അയാൾക്കു് നമ്മെപ്പററിപറയാനുള്ള ആവലാതി അസഹ്യമാണു്. അന്യൎക്കുവേണ്ടി ഞാൻ വളരെ ചെയ്തു എന്നുപറയും. അവർ നമുക്കുവേണ്ടി ചെയ്യുന്നതു് എത്രയായാലും സാരമില്ല. ചുരുക്കത്തിൽ നമുക്കു പുറത്തേക്കുളെക്കാനും അകത്തേക്കുളെക്കാനും ഉള്ള ത്രാസ്സും ചങ്ങഴിയും രണ്ടാണു്. ഈ മനോഭാവത്തെ നീക്കുന്നതിനാണു് സനാതന ധൎമ്മം ഉപദേശിക്കുന്നതു്. യദൈ്യവാത്മാ പരസ്തദ്വത് ദ്രഷ്ടവ്യഃ സുഖമിച്ഛതാ! സുഖദുഃഖാനി തുല്യാനി യഥാത്മനി തഥാപരേ! പ്രത്യാഖ്യാനേ ച ദാനേ ച സുഖദുഃഖേ പ്രിയാപ്രിയേ ആത്മൌപമ്യേന പുരുഷഃ പ്രമാണമധിഗച്ഛതി!! യഥാക്രമം ദക്ഷസ്മൃതിയിൽ നിന്നും മഹാഭാരതത്തിൽ നിന്നും ഉദ്ധരിച്ചവയാണു് ഈ സൂക്തിരത്നങ്ങൾ. ന്യായപരവും നിഷ്പക്ഷവുമായ ഒരു വീക്ഷണം ശ്രേയസ്സിനു് അത്യാവശ്യമാണു്. അന്യരുടെ ദൃഷ്ടിയിൽക്കൂടി വീക്ഷിക്കുന്നതിനും അന്യരുടെ സ്ഥാനത്താണു് നാം എങ്കിൽ ഏതുപ്രകാരം പ്രവൃത്തിക്കണമെന്നു് കാണുന്നതിനുമുള്ള ശക്തിയുണ്ടാകണം. വാങ്ങാൻ പോകുമ്പോൾ നാം വില്പനക്കാരായിരുന്നെങ്കിൽ എങ്ങനെ ചെയ്യുമെന്നും വില്ക്കാൻ പോകുമ്പോൾ വാങ്ങുന്നതു് നമ്മളാണെങ്കിൽ എങ്ങനെ വൎത്തിക്കുമെന്നും ആലോചിക്കണം. ഈ ന്യൂനതകളെല്ലാം വളരെ വലുതല്ലെന്നു സാധാരണ തോന്നുമെങ്കിലും അവ പരിഹരിക്കാനുള്ള ശ്രമം അത്യാവശ്യമാണു്. ഒരു ചക്രവൎത്തി സാധാരണരോടു് ദയവായി പെരുമാറുന്നതു കണ്ടു് സേവകന്മാർ കുററപ്പെടുത്തിയപ്പോൾ ഇങ്ങനെ പറഞ്ഞു. ഞാൻ ഒരു സാധാരണ മനുഷ്യനായിരുന്നെങ്കിൽ ഒരു ചക്രവൎത്തി എന്നോടു് എങ്ങനെ പെരുമാറണമോ അതുപോലെ ഞാൻ സാധാരണരോടു പെരുമാറുന്നതു് ധൎമ്മമല്ലേ.''

വ്യഭിചാരം തുടങ്ങിയ ദുൎഗ്ഗുണങ്ങളെപ്പററി അറിവുലഭിച്ചാലും ചുററുപാടും പ്രഖ്യാപിച്ചുകൊണ്ടു നടക്കുന്നതു് തെററാണു്. ഒരിക്കൽ വന്ന വീഴ്ചയെപ്പററി കേട്ടാൽ അതു് നിത്യശീലമായി പ്രഖ്യാപിക്കുന്നതു് മഹാ അപരാധമാണു്. ഒരിക്കൽ ഒരു നിസ്സാരവസ്തു മോഷ്ടിച്ചവനെ കള്ളൻഎന്ന നിത്യവിശേഷണനാമം കൊണ്ടു ചൂണ്ടിക്കാണിക്കുന്നതു് ഹൃദയഹീനതയാണു്. മനുഷ്യന്റെ സ്വഭാവവും പ്രവൃത്തിയും ഓരോ ദിവസവും മാറാൻ കഴിയും. അതുകൊണ്ടു് ഒരു മനുഷ്യൻ ദുഷിച്ചവൻ എന്നു പ്രഖ്യാപിക്കാതെ അത്യാവശ്യംവരുമ്പോൾ ഇന്നദോഷം ഇന്നാളിൽ ഇന്നസമയം ഞാൻ കണ്ടു എന്നു പറയാൻമാത്രമേ ഒരാൾക്കു് അവകാശമുള്ളു. അന്യൎക്കു് ദുൎയശസ്സു് ഉണ്ടാകുന്ന വാക്കുകൾ പറയരുതു്. അവരുടെ ദോഷങ്ങളെപ്പററി സ്തുതിക്കാനും പാടുള്ളതല്ല. അപകീൎത്തി പറയുന്നതു് തുറന്ന ഹൃദയത്തിന്റെയും ആൎജ്ജവത്തിന്റെയും ലക്ഷണമാകയില്ല. ദുൎഗ്ഗുണങ്ങൾ ദുൎഗ്ഗുണങ്ങളാണെന്നു തന്നെ പറയണം, നിന്ദ്യകൎമ്മങ്ങൾ നിന്ദ്യകൎമ്മങ്ങൾ തന്നെയാണു്. അവയെ മാച്ചുവയ്ക്കേണ്ടതുമില്ല. രണ്ടുപേർ തമ്മിൽ സംസാരിക്കുമ്പോൾ ഒരാൾ മറെറാരാൾക്കുള്ള കുറവുകളും ദോഷങ്ങളും ചൂണ്ടിക്കാണിക്കുന്നതു് അപയശസ്സുണ്ടാക്കുകയില്ല. ആ തെററുതിരുത്താൻ സന്ദൎഭമില്ലാത്തപ്പോഴും അന്യരെ അതിൽ നിന്നും രക്ഷിക്കേണ്ട സൌകൎയ്യമില്ലാത്തപ്പോഴും അവയെ പ്രകാശിപ്പിച്ചതുകൊണ്ടു ഫലമെന്താണു്?

സംഭവങ്ങളെപ്പററിയും വ്യക്തികളെപ്പററിയുമുള്ള നിരൂപണങ്ങളും നിഗമനങ്ങളും കഴിയുന്നതും പരിഹരിക്കുകയാണു് ഉത്തമം. മനുഷ്യസുലഭമായ കുറവുകളിൽ നിന്നു് ആരും ഒഴിവില്ല. സൎവ്വസാക്ഷിയായ അന്തൎയ്യാമിക്കല്ലാതെ മററാൎക്കും ഒരുവന്റെ ഉള്ളും പുറവും പൂൎണ്ണമായി അറിവാൻ സാദ്ധ്യമല്ല. അല്പജ്ഞനായ മനുഷ്യനു് നിൎദ്ദോഷമായ വിചാരണയും വിധിയും ദുസ്സാദ്ധ്യമാണു്. ഒരാൾ മറെറാരു വ്യക്തിയെ

യോ സംഭവത്തേയോപ്പറ്റി പറയുന്ന അഭിപ്രായം സ്വന്തതാല്പര്യത്താൽ മിക്കവാറും ചായം പിടിപ്പിക്കപ്പെട്ടിരിക്കും. അതുകൊണ്ട് നിഷ്പക്ഷമായ അഭിപ്രായം അപാരമായ സത്യനിഷ്ഠയും വിവേകവും യോഗ്യമായ പരിശീലനവും ഉള്ളവർക്കുമാത്രമേ സാധിക്കൂ. അവരാകട്ടെ 'നസൃമണ്ണെധ്വനിസ്താഠകീ യാഠകീ കാം സ്യേപ്രജായതേ' എന്ന തത്വത്തെ ജീവിതം കൊണ്ടു കാട്ടുന്നു. അന്യരെപ്പറ്റി ഒരുവൻ ഏതുപ്രകാരം മതിപ്പു നൽകുകയും അഭിപ്രായം പറയുകയും ചെയ്യുന്നുവോ അതുപോലെ തന്നെ അയാളെപ്പറ്റിയും അന്യരും വിചാരിക്കുകയോ സംസാരിക്കുകയോ ചെയ്യുമെന്നുള്ളതു സ്പഷ്ടമാണ്. യദാത്മന അനഭീച്ഛേത് തത് പരസ്യാപി ചിന്തയേത്! എന്ന നിയമം ഉല്ലംഘിക്കരുതെന്നും അപ്പോൾ മനസ്സിലാവും. അതുകൊണ്ട് അന്യരുടെ ഗുണദോഷചർച്ച വിട്ട് തന്റെ ഗുണദോഷങ്ങളെപ്പറ്റി പരിഗണിക്കുകയും ഗുണങ്ങൾ വർദ്ധിപ്പിക്കുകയും ദോഷങ്ങൾ ചുരുക്കുകയും ചെയ്യുന്നതിനുവേണ്ടി ശ്രമിക്കുകയുമാണ് ശ്രേഷ്ഠം.

അകീർത്തികരമായ എന്തെങ്കിലും പ്രവൃത്തി ഒരാൾ ചെയ്താൽ അയാളോടുതന്നെ അതിനെ പ്രഖ്യാപനം ചെയ്യുന്നപക്ഷം അതു കുറച്ചിലല്ല. ദയയോടും സഹാനുഭൂതിയോടും വേണമെന്നേ ഉള്ളൂ. അങ്ങനെ പറയാത്തപക്ഷം താനും അതിൽ അനുകൂലിക്കുന്നു എന്നു തെറ്റിദ്ധാരണ വരുന്ന സന്ദർഭത്തിൽ ഈ പ്രബോധനം പ്രത്യേകിച്ചും ആവശ്യമാണ്. പക്ഷേ പറയുന്നത് നീതിയുക്തവും സത്യവും അതിശയോക്തി ഇല്ലാതെയും ഇരിക്കണമെന്നേ ഉള്ളൂ. എള്ളിടപോലും ഏറ്റിപ്പറയരുത്. അന്യരുടെ ദോഷം ചൂണ്ടിക്കാണിക്കുമ്പോൾ ഓരോപദവും ശസ്ത്രക്രിയ നടത്തുന്ന ഡാക്ടരുടെ കൈയ്യിലിരിക്കുന്ന കത്തിപോലെ ഏറ്റവും സൂക്ഷ്മതയോടുകൂടി മാത്രമേ ഉപയോഗിക്കാവൂ.

(തുടരും)

---

# പ്രായോഗിക വേദാന്തം

കെ. പി. നാരായണപിഷാരോടി.

വേദാന്തം ഒരു മതമാണെങ്കിൽ അതു തികച്ചും ആചരണയോഗ്യമാകണം. ഏകത്വമെന്നതത്വമാണ് വേദാന്തം ഉപദേശിക്കുന്നത്. ഈ തത്വം നമ്മുടെ നിത്യജീവിതത്തിലാകെ വ്യാപിക്കണം. പ്രവൃത്തികൊണ്ട് എല്ലാററിലും അതു കൂടുതൽ കൂടുതലായി പ്രകാശിക്കണം. ഈ വിധമുള്ള പ്രയോഗ പദ്ധതിയെപ്പറ്റി വിവേകാനന്ദ സ്വാമികൾ എന്തുപറയുന്നുവെന്ന് നമുക്കുനോക്കാം.

ഏകത്വമാണ് വേദാന്തത്തിലെ അതിപ്രധാനമായ ആശയം, രണ്ട് ഒരിടത്തുമില്ല. ഒരു ജീവിതം, ഒരു ലോകം. ഒരു വസ്തു. അതുതന്നെ സർവ്വം. ഭേദം കാണുന്നതു വസ്തുവിലല്ല. പ്രകാശത്തിന്റെ മാത്രയിൽ മാത്രം. അണുജീവിയും ഞാനും ഒന്ന്. പ്രകാശനത്തിൽ മാത്രം ഭേദം എന്നാൽ പരമതത്വം ദർശിക്കുമ്പോൾ ആ വ്യത്യാസവുമില്ല. പുല്ലും മരവും തമ്മിൽ വളരെ അന്തരമുണ്ടെന്നു ഇപ്പോൾ തോന്നും. ഏററവും ഉയരെനിന്നു നോക്കുമ്പോൾ രണ്ടും ഏതാണ്ടൊന്നു തന്നെ. അതുപോലെ അത്യുച്ചലക്ഷ്യത്തിൽ നിന്നു നോക്കുമ്പോൾ ക്ഷുദ്രമൃഗവും മഹാമനുഷ്യനും രണ്ടും ഒന്നാകും. വിദ്യാവിനയ സമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ

ആത്മവിശ്വാസമാണ് ഉത്തമസഹായം. മനുഷ്യചരിത്രത്തിൽ മഹാന്മാരുടെ ജീവിതത്തിൽ ഒരു ശക്തികാണുന്നുണ്ടെങ്കിൽ അത് ആത്മവിശ്വാസമത്രേ. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവർക്കുള്ള ആത്മവിശ്വാസത്തിന്റെ ഏററക്കുറവു നിമിത്തമാണ്. ഈശ്വരവിശ്വാസമില്ലാത്തവൻ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയമതം പറയുന്നു, ആത്മവിശ്വാസമില്ലാത്തവൻ നാസ്തിക

ൻ എന്നു്. എന്നാൽ അതു തൻകാര്യ വിശ്വാസമല്ല. ഏകത്വമെന്നത്രെ വേദാന്തമതം. നിങ്ങൾ തന്നെ സർവ്വം. അതുകൊണ്ടു് ആത്മവിശ്വാസം സർവ്വവിശ്വാസമാണു്. ആത്മസ്നേഹം സർവ്വസ്നേഹമാണു്. സർവ്വവും ഏകമായതുകൊണ്ടു് ആത്മസ്നേഹമെന്നതു് തിര്യഗാദി സർവ്വത്തോടുമുള്ള സ്നേഹമാണു്. ഈ മഹാവിശ്വാസമാണു് ലോകത്തെ നന്നാക്കുക.

ഒന്നാമതായി ആത്മാവിനെപ്പററി കേൾക്കണം. നിങ്ങൾ ആത്മാവാണെന്നു രാപ്പകൽ കേട്ടുകൊണ്ടിരിക്കണം. അതു് രാപ്പകൽ ഉരുവിട്ടു് ഉരുവിട്ടു് നിങ്ങളുടെ സിരകളിലും കയറി, ഓരോ രക്തബിന്ദുവിലും സ്ഫുരിച്ചു് അസ്ഥിയിലും മജ്ജയിലും കലർന്നു ചേരണം. ഞാൻ അജൻ, അമരൻ, ആനന്ദമയൻ, സർവ്വജ്ഞൻ, സർവ്വശക്തൻ, ഞാൻ പരമസൌന്ദര്യമുള്ള പരമാത്മാവു്, ഈ ഏകഭാവനകൊണ്ടു് ദേഹം സമ്പൂർണ്ണമാകട്ടെ. അഹോരാത്രം അതിനെപ്പററി മനനം ചെയ്യുക. അതു ജീവിതത്തിൽ ഒരംശമാവുന്നതുവരെ അതു തന്നെ വിചാരിക്കുക. അതുതന്നെ ധ്യാനിക്കുക. അതിൽനിന്നു കർമ്മശക്തിയുളവാകും. ഹൃദയം നിറഞ്ഞു വായമൊഴിയുന്നു. ഹൃദയം നിറഞ്ഞുതന്നെ കൈകൾ അനങ്ങുകയും ചെയ്യുന്നു. കർമ്മമുണ്ടാകും. ആദർശം നിങ്ങളിൽ നിറയട്ടെ. ഏതൊന്നു ചെയ്യുമ്പോഴും അതിനെപ്പററി നന്നായി വിചാരിക്കുക. ആ വിചാരശക്തിയാൽ കർമ്മങ്ങൾക്കു മഹത്വമുണ്ടാകും. അവ രൂപാന്തരപ്പെട്ട ദിവ്യങ്ങളാകും. പഞ്ചമഹാഭൂതങ്ങൾക്കു അല്പം ശക്തിയുണ്ടെങ്കിൽ വിചാരത്തിനു സർവ്വശക്തിയുമുണ്ടു്. ഈ ആശയം—നിങ്ങളുടെ സർവ്വശക്തത്വം, മഹത്വം, വിഭുത്വം ഈ ഭാവന—ജീവിതത്തിൽ കലർത്തണം. ആത്മാ വാ അരേ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ.

ഒരു ലോകം, ഒരു ജീവചൈതന്യം. ഈ ഒരേ ലോകവും ഒരേ ചൈതന്യവും പലതായി തോന്നുന്നു. ഈ നാനാത്വം സ്വപ്നപ്രായമാണു്. സ്വപ്നം കാണുമ്പോൾ ഒന്നു കഴിഞ്ഞു മറെറാന്നുവരുന്നു. സ്വപ്നത്തിലല്ല നാം ജീവിക്കുന്നതു്. തൊണ്ണൂറ ശതമാനം ദുഃഖവും പത്തുശതമാനം സുഖവുമായ ഈ ലോകത്തിന്റെ സ്ഥിതി ഇങ്ങനെയാണു്. കുറച്ചുകഴിയുമ്പോൾ തൊണ്ണൂറ ശതമാനം സുഖവും പത്തുശതമാനം ദുഃഖവുമായെന്നുവരാം. അപ്പോൾ ഇതിനെ നാം സ്വർഗ്ഗമെന്നു പറയും. എന്നാൽ തത്വജ്ഞാനിക്കു ഇതു മുഴുവൻ മറഞ്ഞുപോകുന്ന ഒരു കാലം വരും. അപ്പോൾ ഈ ലോകം ഈശ്വരനായി വെളിപ്പെടും. ആത്മാവും ഈശ്വരൻ തന്നെ, ലോകങ്ങൾ അനേകമല്ല, ജീവിതവും അനേകമല്ല. ആ ഏകത്തിന്റെ പ്രകാശനം മാത്രമാണു് നാനാത്വം. മഹാഭൂതമെന്നും മനസ്സെന്നും വിചാരമെന്നും ജീവനെന്നുമുള്ളതെല്ലാം ആ ഒന്നിന്റെ സ്വയംപ്രകാശനമത്രെ. ഈ ഒരു തത്വം നമുക്കുതന്നെയും അന്യർക്കും ഉപദേശിക്കുകയാണു്. നമ്മുടെ പ്രഥമ കർത്തവ്യം. "അയമാത്മാ ബ്രഹ്മസർവ്വാനുഭൂരിത്യനുശാസനം".

ഈ തത്വഘോഷം ജഗത്തിൽ മുഴങ്ങട്ടെ. അന്ധവിശ്വാസങ്ങൾ മറയട്ടെ. ദുർബ്ബലന്മാർക്കു് ഇതുപദേശിക്കുക. പിന്നെയും പിന്നെയും ഉപദേശിക്കുക. "നിർമ്മലാത്മാവേ ഉണരുക. എഴുന്നേല്ക്കുക. അത്ഭുതവിക്രമ! ഈ നിദ്ര ഭവാനു യോജിച്ചതല്ല. സർവ്വശക്ത! ഉണരുക, എഴുന്നേല്ക്കുക, ആത്മസ്വരൂപം പ്രകാശിപ്പിക്കുക, ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത. ഇതു മനുഷ്യവർഗ്ഗത്തിനുപദേശിക്കുക. അതിന്റെ ശക്തി കാണിച്ചുകൊടുക്കുകയും ചെയ്യുക. അപ്പോളറിയും അതിന്റെ പ്രായോഗികത.

വിവേകം ഉണ്ടാവണമെങ്കിൽ സത്യാസത്യങ്ങളെ തിരിച്ചറിയണം, സത്യത്തിന്റെ ലക്ഷണം എന്തെന്നു മനസ്സിലാക്കണം. അതു നിർമ്മലതയാണു്, ഏകത്വമാണു്. ഏകത്വമുണ്ടാവാൻ സഹായിക്കുന്ന ഏതും സത്യമാണു്. പ്രേമം സത്യമാണു്. ദ്വേഷം അസത്യമാണു്. എന്തുകൊണ്ടെന്നാൽ ദ്വേഷം അനേകത്വത്തിനു നിമിത്തമാകുന്നു. വിദ്വേഷം മനുഷ്യനെ മനുഷ്യനിൽ നിന്നു ഭിന്നിപ്പിക്കുന്നു. അതിനാൽ അതു് അസത്യമാണു്. പ്രേമം കൂട്ടിയിണക്കുന്നു. ഏകത്വത്തിലേക്കെത്തിക്കുന്നു. അമ്മ കുഞ്ഞിനോടു ചേരുന്നു. കുടുംബങ്ങൾ നാടോടിണങ്ങുന്നു. മനുഷ്യലോകം തിര്യക്കുകളോടൊരുമിക്കുന്നു. ഇങ്ങനെ എല്ലാം ഒന്നാകുന്നു. പ്രേമമാണു് സത്ത, ഉണ്മ, ഈശ്വരൻ

ആ ഏക പ്രേമത്തിന്റെ പ്രകാശനമാണ് ഈ പ്രപഞ്ചമാസകലം. അതുകൊണ്ട് നമ്മുടെ സർവ്വകർമ്മങ്ങളിലും നോക്കേണ്ടത്, അത് ഏകത്വജനകമോ നാനാത്വജനകമോ എന്നാണ്. നാനാത്വജനകത്തെ ത്യജിക്കണം. ഏകത്വജനകമേ നല്ലൂ. ജീവനെ ജീവനോടു ചേർത്തിണക്കി ഏകത്വമുണ്ടാക്കുന്നവയെ സ്വീകരിക്കണം. നാനാത്വജനകങ്ങളെ നിരസിക്കയും വേണം. ഇതത്രേ സദാചാരസർവ്വസ്വം.

രണ്ടു ശക്തികൾ ഒന്നോടൊന്ന് ഒപ്പത്തിനൊപ്പം പ്രവർത്തിച്ചുവരുന്നു. ഒന്നു അഹം എന്നും മറ്റേതു നാഹം എന്നും മുഴക്കുന്നു. രണ്ടിന്റെയും പ്രകാശനം മനുഷ്യനിൽ മാത്രമല്ല മൃഗങ്ങളിലുമുണ്ട്. എളിയ പുഴുക്കളിലുമുണ്ട്. മനുഷ്യന്റെ ചുടുചോരയിൽ തേറ്റപ്പല്ലുകൾ ആഴ്ത്തിയിരിക്കുന്ന പെൺപുലി, തന്റെ കുഞ്ഞിനെ രക്ഷിപ്പാൻ, വേണ്ടിവന്നാൽ, സ്വജീവനെപ്പോലും ബലികൊടുക്കും. സ്വസഹോദരന്മാരുടെ ജീവിതം കവരുവാൻ ഒരു കൂസലുമില്ലാത്ത പരമദുഷ്ടൻ പട്ടിണികിടക്കുന്ന ഭാര്യയേയും, മക്കളേയും രക്ഷിപ്പാൻ സ്വന്തം ജീവനെ നിശ്ശങ്കം അവതിപ്പെടുത്തിയേക്കും. ഇങ്ങനെ ഈ ശക്തികൾ രണ്ടും ഇരുവശങ്ങളിൽ പ്രവർത്തിച്ചുവരുന്നു. ഒന്നു സ്വാർത്ഥം, മറ്റേതു നിസ്വാർത്ഥത ഒന്നു പരിഗ്രഹം, മറ്റേതു പരിത്യാഗം. ഈ ജഗത്തു മുഴുവനും ഈ ഇരുശക്തികളുടെ ലീലാരംഗമാണ്. ഇതു സർവ്വ പ്രത്യക്ഷമാണ്.

പ്രേമം, നിസ്വാർത്ഥത, പരിത്യാഗം ഇതൊന്നുമാത്രമാണ് ജഗത്തിൽ ക്ഷേമോദർക്കമായി ശുഭാത്മകമായി പ്രവർത്തിക്കുന്ന ശക്തി. മറ്റേതു, പ്രേമശക്തിയുടെ തന്നെ വഴിപിഴച്ച പോക്കാണ്. ഒരുവൻ മറ്റൊരുവനെ കൊലപ്പെടുത്തുന്നത് പക്ഷെ സ്വന്തം കുഞ്ഞിനോടുള്ള പ്രേമം നിമിത്തമാവാം. അയാളുടെ പ്രേമം ആ ചെറിയ കുഞ്ഞിൽ കുടുങ്ങിഎന്നുമാത്രം. പരിമിതമായാലും അത് ആ പ്രേമം തന്നെ. നിസ്വാർത്ഥമായ ആ പ്രേമമത്രേ സകല ജഗത്തിന്റെയും പ്രേരകശക്തി. ജഗദ്വ്യാപാരത്തിൽ പ്രേമമെന്ന ഒരേ ശക്തിയേ ഉള്ളു. ചെറുചാലുകളുടെ അളവുകളിൽപ്പെട്ടിടുങ്ങി ദുഷ്ടമെന്നുതോന്നുന്ന പ്രേമം തന്നെ ഒഴുകിവന്നു മറുതലയ്ക്കൽ പുറപ്പെടുമ്പോൾ ഈശ്വരനായി പ്രകാശിക്കും. നമ്മിൽ നിത്യസന്നിഹിതനായ ഈശ്വരനെ, യഥാർത്ഥ സ്വരൂപത്തെ സ്മരിക്കുക. അനന്തവും സർവ്വശക്തവും നിത്യനിർമ്മലവും നിത്യമംഗളകരവുമെന്നു സ്മരിക്കുക. ആ സ്വരൂപത്തിനു സ്വാർത്ഥമില്ല. തൻമൂലം ബലവത്തും ഭയരഹിതവുമാണ്. നിഷ്കാമന് എന്തിനെ ഭയം? അയാൾ മൃത്യുവിനെ ഭയപ്പെടുമോ? തിന്മയെ ഭയപ്പെടുമോ? ഇല്ല നമ്മുടെ പഴയ വ്യക്തിത്വം നശിച്ചുപോയി എന്നു ഈ നിമിഷം മുതൽ വിചാരിക്കണം. ഇതുവരെ ഉണ്ടായിരുന്ന ശ്രീമാൻ ഇന്നാൾ, ശ്രീമതി ഇന്നവൾ എന്നിവരെല്ലാം പോയി. അതെല്ലാം അന്ധവിശ്വാസമായിരുന്നു. ശേഷിച്ചത്, നിത്യശുദ്ധ–നിത്യബുദ്ധ–സർവ്വശക്ത–സർവ്വജ്ഞത മാത്രം. അപ്പോൾ സർവ്വഭയങ്ങളും തിരോഭവിക്കുന്നു. സർവ്വദൌർബ്ബല്യങ്ങളും അകലുന്നു. പിന്നെ നമുക്ക് ഒരു കൃത്യമേ ഉള്ളു. നമ്മുടെ സഹജീവികളിലും ഈ ജ്ഞാനം ഉണർത്തുക. അവരുടെ വിഭുത്വമുണർത്തുവാൻ നാം അവരെ സഹായിക്കണം. ഇതൊന്നാണ് ഇന്ന് ലോകത്തിൽ എല്ലായിടത്തും അത്യാവശ്യമായിട്ടുള്ളതെന്നു എനിക്കു തോന്നുന്നു. ഓരോ മനുഷ്യനും ആരാധകനായും ഓരോമനുഷ്യനിലുമുള്ള പരമാർത്ഥതത്വം ആരാദ്ധ്യവസ്തുവായും വരുന്ന ആ സുവർണ്ണദിനം ഉദയം ചെയ്യണം. അതിനുതക്കവിധം നാം പ്രയത്നിക്കണം.

ലോകാ: സമസ്താ: സുഖിനോഭവന്തു

# ‘കരുത്തു നൽകട്ടെ’

(ടി. ആർ. വി. നമ്പൂരിപ്പാട്, കാലടി.)

നൂറുവഷ്ങ്ങൾക്ക മുമ്പാണക്കൊടുങ്കാററി–
നാരംഭമിട്ടതി ബ്ഭാരതഭൂമിയൽ.
പുത്തനാം തത്വശാസ്ത്രത്തിൻെറ സന്ദേശ–
മുച്ചൈസ്തരം മുഴക്കാൻ മന്നിലൊക്കെയും,

ജാതിമതസ്പർദ്ധ നീക്കിയെല്ലാടവും
നൂതനമാനവ ബന്ധം പുലത്തുവാൻ,
അററം മുതലററമാഞ്ഞടിച്ചക്കൊടും–
കാററതിഘോരമായ് വിശ്രമഹീനമായ്.

"അന്ധവിശ്വാസ മനാചാരമൊക്കെയു–
മെന്തിനുവച്ചു പുലത്തുന്നു തോഴരേ?
ജാതിമത ഗോത്രവിശ്വാസ വൈകൃത–
മൂതിപ്പറത്തുക കാററിൽ പൊടുന്നനേ".

അക്കൊടും ഗജ്ജനം കേട്ടുഭയന്നിട്ടു
ശക്തിദുർഗ്ഗങ്ങൾ ചിലതു വിറച്ചുപോയ്.
"തൊട്ടു ശുദ്ധം മാററരുതെ'ന്ന നിങ്ങടെ
പൊട്ടമതമെന്നുപേക്ഷിച്ചിടുന്നുവോ?

'പൂജ്യമല്ല വിഗ്രഹം ചോററുകല'മെന്ന
രീതി കളയുന്നതേതു ദിനത്തിലോ
ആദ്ധ്യാത്മികോന്നതിയന്നേ ലഭിച്ചിടൂ
നിശ്ചയം നിശ്ചയം തെല്ലില്ല സംശയം".

മാനത്തിടിനാദമെന്നപോലെ ധീര–
നാദം മുഴങ്ങീ ദിഗന്തകണ്ണങ്ങളിൽ.
ആവേശപൂവ്വക മത്യുഗ്ര ശബ്ദത്തി–
ലോതിയോൻ ശ്രീ വിവേകാനന്ദയോഗിയാം.

നിന്യദുഃഖത്തിലും നിദ്രയിലാണ്ടുള്ള
മർത്യരെ–ബ്ഭാരത നാടിൻെറ മക്കളെ
തട്ടിയുണർത്തി പ്രചോദനമേകി, പ്ര–
ബുദ്ധരാക്കീട്ടു പറഞ്ഞു രാഗാർദ്രനായ്.

"ദുർബ്ബലജീവിതത്തെക്കാളുമെത്രയോ
ഭദ്രം മരണ–മതാണഭികാമ്യവും.
വിശ്വാസമാത്മനിയില്ലാത്തവൻ വെറും
നാൽക്കാലി,–ജീവിതം കാട്ടിലെജ്ജീവിതം".

അശ്ശക്തിപൂണ്ണമാം പ്രഖ്യാപനമൊരു
സാംസ്കാരികോത്ഥാന ശംഖനിനാദമായ്.
അശ്ശംഖൊലി കേട്ടുണന്നു നാമൊക്കെയു–
മൊക്കെയും കമ്മോന്മുഖമായി ഭാരതം.

ഇന്നു കിഴക്കുനിന്നസ്സിംഹ ഗജ്ജന–
മങ്ങുപടിഞ്ഞാട്ടുചെന്നു സുശക്തമായ്.
ലോക പരിഷ്ക്കാര കേന്ദ്രമാം നാട്ടിലേ–
യ്ക്കേകനാം സന്യാസികാഷായ വസ്ത്രനായ്–

ചെന്നു; പടിഞ്ഞാറിനെക്കൊണ്ടു നമ്മുടെ
സംസ്കാര ശോഭയുമത്ഭുതശക്തിയും,
കൊച്ചുരാജ്യത്തിൻെറ മാഹാത്മ്യഭംഗിയു–
മൊക്കെയുമംഗീകരിപ്പിച്ചയത്നമായ്.

ഭിന്നരാഷ്ട്രങ്ങൾ തൻ ശ്രദ്ധയെ തന്നിലേ–
ക്കൊന്നായടുപ്പിച്ചു ഗംഭീര വാക്കിനാൽ
ലോകസൗഖ്യത്തിൻെറ സന്ദേശഹാരനായ്
ഭാരത ശ്രീ വിലാസത്തിൻ പതാകയായ്

മാനവബന്ധം പുതുക്കിപ്പണി തഭി–
മാനം ജഗത്തിനു തന്ന മഹാശയാ!
ശ്രീ വിവേകാനന്ദയോഗി ജയിക്കു!; നി–
ന്നോമ്മനൽകട്ടെ കരുത്തുമുല്ക്കഷവും.

# വിവേകാനന്ദ സ്വാമിയും-ലോകഹിതവും

(ശ്രീദാനന്ദസ്വാമി)

വസന്തത്തിനെപ്പോലെ ലോകനന്മക്കായിട്ട് വർത്തിക്കുന്നവരാണ് മഹാത്മാക്കൾ എന്ന് വിവേകചൂഡാമണിയിൽ പറയുന്നു. സ്വാർത്ഥതക്കായിട്ട് അവർ ഒന്നും ചെയ്യുന്നില്ല. അതേ സമയം മററുള്ളവർക്കുവേണ്ടി പ്രവർത്തിക്കയും ചെയ്യും. അതുകൊണ്ടാണവർ 'വസന്തവല്ലോകഹിതം' ആചരിക്കുന്നവരാണെന്ന് പറയുന്നത്. ഈ വാക്യം വിവേകാനന്ദ സ്വാമികൾ പലമുറ ഉദ്ധരിച്ചിട്ടുണ്ട്.

മഹാത്മാക്കളുടെ സർവ്വസ്വവും ലോകത്തിനായിട്ട് ഉഴിഞ്ഞുവെക്കപ്പെട്ടിട്ടുള്ളതാണ്. അവരുടെ പുണ്യവും തപസ്സും എല്ലാം മററുള്ളവർക്കുവേണ്ടിയുള്ളതാണ്. "തസ്യ പുത്രാ ദായമുപയന്തി സുഹൃദഃ സാധുകൃത്യാം ദ്വിഷന്തഃ പാപകൃത്യാം" (ബ്രഹ്മസൂത്രഭാഷ്യം III. 3-26) മുക്തപുരുഷൻ ദേഹത്യാ ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ ധനം (ആത്മീയത) പുത്രന്മാർക്കും (ശിഷ്യന്മാർക്ക്), പുണ്യം സുഹൃത്തുക്കൾക്കും, പാപം വിരോധികൾക്കും ലഭിക്കുന്നു. സാധാരണജനങ്ങൾ പുണ്യപാപത്തോടു കൂടി വീണ്ടും ജനിക്കുന്നു. എന്നാൽ മുക്തപുരുഷന്മാർക്ക് പുനർജന്മമില്ല. അപ്പോൾ അവരുടെ പുണ്യപാപങ്ങൾക്ക് എന്തു സംഭവിക്കുന്നു? എന്ന പ്രശ്നം ജനിക്കുന്നു. അതു കൂടിയും അവർ വിട്ടുകളയുന്നു. അതിന്റെ അവകാശികൾ മററുള്ളവരാണ് എന്നു ബ്രഹ്മസൂത്രത്തിൽ സിദ്ധാന്തിച്ചിരിക്കുന്നു. അതുകൊണ്ടാണ് സാധുസേവചെയ്യുന്നതിൽ ലോകം ശ്രദ്ധകാണിക്കുന്നത്. അവരുടെ പുണ്യം അവരെ സ്നേഹിച്ചുപചരിക്കുന്നവർക്കുള്ളതാണ് അവരെ വെറുപ്പിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കയും വേണം. അല്ലെങ്കിൽ അവരിൽ വല്ലപാപലേശവും ബാക്കിയുണ്ടെങ്കിൽ അതു് വിരോധികളിൽ ഒട്ടിച്ചേരും. "തത് സുകൃതദുഷ്കൃതേ വിധൂനുതേ തസ്യ പ്രിയാജ്ഞാതയഃ സുകൃതമുപയന്തി അപ്രിയാ ദുഷ്കൃതം" (കൌശീത കൃപനിഷത്ത് 1-4). സുകൃതവും ദുഷ്കൃതവും കുടഞ്ഞുകളഞ്ഞിട്ട് ജ്ഞാനി ബ്രഹ്മത്തിൽ ലയിക്കുന്നു. അവരുടെ സുകൃത ദുഷ്കൃതങ്ങൾക്ക് അവകാശികൾ യഥാക്രമം അവരെ സ്നേഹിച്ച ബന്ധുക്കളും ദ്വേഷിച്ച ശത്രുക്കളും ആകുന്നു.

ഈ പറഞ്ഞ സംഗതികൾ ജ്ഞാനികൾ അറിയാതെതന്നെ സംഭവിക്കുന്നവയാണ്. അവരുടെ സുകൃത ദുഷ്കൃതങ്ങൾക്ക് മററുള്ളവർ സ്വയം അധികാരികളായിട്ട് സ്വയംവരിക്കുകയാണ്. എന്നാൽ ജ്ഞാനികൾ സ്വയം അറിവോടുകൂടി ചെയ്യുന്നതോ പരഹിതംമാത്രമാണ്. അവർ ഒരിക്കലും മററുള്ളവർക്ക് അഹിതം വരത്തക്കവണ്ണം പ്രവർത്തിക്കയില്ല. അവർ വസന്തത്തെപോലെയാണ്. പരഹിതമാണ് അവരുടെ സ്വഭാവം.

വിവേകാനന്ദസ്വാമികൾ ഒരു കത്തിൽ പറയുന്നു: "ഞാൻ ജീവിതം (ലോകജീവിതം) എന്താണെന്നു കണ്ടിട്ടുണ്ട്. അതു് മുഴുവൻ സ്വാർത്ഥതയാണ്. ഞാൻ എനിക്കുവേണ്ടി ഒന്നുംതന്നെ ചെയ്തിട്ടില്ല." സ്വാമിജിയുടെ മഹിമക്ക് ഇതിൽകൂടിയ തെളിവു വേണമോ?

അയം നിജഃ പരോ വേതി ഗണനാ ലഘുചേതസാം. ഉദാരചരിതാനാം തു വസുധൈവ കുടുംബകം.

ഇതു് എന്റേതാണ് അല്ലെങ്കിൽ അന്യന്റേതാണ് എന്നുള്ള കണക്കിടൽ അല്പബുദ്ധികൾക്കുള്ളതാണ്. വിശാലബുദ്ധികൾക്ക് ലോകമേ തറവാടാണ്.

വിവേകാനന്ദസ്വാമികൾ ഒരിക്കൽ 'ഹിതവാദി'പത്രത്തിന്റെ എഡിററർ ആയ പണ്ഡിററ് സഖാറാം ഗണേശ് ഡ്യൂസ്കറോട് പറയുകയുണ്ടായി: "എന്റെ രാജ്യത്തിൽ ഒരു നായ്പോലും ആഹാരം ഇല്ലാതെ കഴിയുന്നതായാൽ അതിനെ തീററിപോററുന്നതായിരിക്കും എന്റെ മതം. മററുള്ളതു് എല്ലാം മതരാഹിത്യമോ കപടമതമോ ആണ്".

വിശാലഹൃദയമാണ് മതത്തിന്റെ മാനദണ്ഡം. ഇത് തപസ്സിന്റെ ഫലമാണ്. മഹത്തുക്കളുടെ ജീവിതത്തിൽ ഇവ രണ്ടും ഇണങ്ങിച്ചേരുന്നത് കാണാം. കഠിനമായ തപസ്സാചരിച്ച് ആത്മീയത വളർത്തിയവരാണ് വിശാലഹൃദയന്മാർ. അവർ പരദുഃഖത്തിൽ തപിക്കുന്നവരാണ്. സ്വാമിജി അമേരിക്കയിൽ മതമഹാസമ്മേളനത്തിനുശേഷം രാജോചിതമായ സൽക്കാരങ്ങൾക്ക് വിധേയനായി. എന്നാൽ ഇന്ത്യൻ ജനതയുടെ ദാരിദ്ര്യവും, കഷ്ടതയും, ദുരിതവും ഓർത്ത് സ്വാമിജിക്ക് രാത്രി ഉറങ്ങാൻ കഴിഞ്ഞില്ല. ഇന്ത്യയിലെ ദരിദ്രലക്ഷങ്ങളെ ഓർത്തു രാത്രി കണ്ണീർ വാർത്തു കഴിച്ചുകൂട്ടി.

മതമഹാസമ്മേളനത്തിനു അമേരിക്കയിലേക്കു കപ്പൽകയറുന്നതിനു മുമ്പായിട്ട് ഗുരുഭായിയായ തുരീയാനന്ദസ്വാമികളെ ബോംബെയിൽവച്ചു കാണാൻ ഇടയായപ്പോൾ സ്വാമിജി തന്റെ ഹൃദയത്തിന്റെ വിശാലതയെ ഇങ്ങിനെ വെളിപ്പെടുത്തി. "സഹോദരാ, നിങ്ങളുടെ ഈ പറയപ്പെടുന്ന മതത്തെപ്പറ്റി ഒന്നുംതന്നെ മനസ്സിലാക്കാൻ എനിക്കിതുവരെ കഴിഞ്ഞിട്ടില്ല. പക്ഷെ എന്റെ ഹൃദയം വളരെ വിശാലമായിട്ടുണ്ട്. ഞാൻ സഹതപിക്കാൻ പഠിച്ചിട്ടുണ്ട്. എന്നെ വിശ്വസിക്കൂ. ഞാൻ തീവ്രമായി സഹതപിക്കുന്നു".

മഹത്തുക്കളുടെ ബലം ആത്മനിഷ്ഠയാണ്.

ഭൗതികമായ ബലത്തിൽ ഉറച്ച ഒരുവൻ സ്വാർത്ഥമതിയാകുമ്പോൾ ആത്മീയമായ ശക്തിയിൽ നിലയുറച്ച ഒരുവൻ പരാർത്ഥമതിയായിത്തീരുന്നു. പരാർത്ഥതയുടെ ലളിത കുസുമമാണ് സേവനൌൽസുക്യം. മഹത്തുക്കൾ തങ്ങൾ കഷ്ടപ്പെട്ടു നേടിയ ആത്മീയത വന്യകുസുമംപോലെ വാടിനശിക്കാൻ ഇഷ്ടപ്പെടുന്നില്ല. അതുകൊണ്ട് ലോകസേവനത്തിനായിട്ട് അവർ തങ്ങളെ അർപ്പിക്കുന്നു. സേവനത്തിന്റെ പീഠത്തിന്മേൽ ഓരോരുത്തരും ബലിയായി അർപ്പിക്കപ്പെടുന്നു. ശ്രീ രാമകൃഷ്ണദേവന്റെ ചരിത്രത്തിൽ സേവനത്തിന്റെ കൊടുങ്കാറ്റ് ഉഗ്രമായി അടിച്ച ഒരു ഘട്ടമുണ്ട്. ഭഗവാൻ കഠിനമായ തപസ്സ് ആചരിച്ച് ആത്മീയതയുടെ വിവിധവശങ്ങളെ സാക്ഷാത്കരിച്ചു. എന്നാൽ ആത്മനിർവൃതിയിൽ എല്ലാം മറന്ന് സ്ഥിതിചെയ്യാൻ ആപ്തകാമനായ അദ്ദേഹത്തിനു കഴിഞ്ഞില്ല. തന്റെ അനുഭവവിത്തത്തെ ലോകോപകാരയുക്തമാക്കാൻ തക്ക ശിഷ്യന്മാരെ (ഉപകരണങ്ങളെ) കിട്ടാൻ ഹൃദയമുരുകി പ്രാർത്ഥിച്ചു. ദക്ഷിണേശ്വരത്തിൽ ഒരു കെട്ടിടത്തിന്റെ മുകളിൽ കയറിനിന്നുകൊണ്ട് പരമഹംസൻ ഉച്ചത്തിൽ വിളിച്ചുപറയുമായിരുന്നു: "എന്റെ കുട്ടികൾ എവിടെ–എന്റെ സമ്പത്തിന്റെ അവകാശികൾ" എന്ന്. ഒടുവിൽ സ്വാമിവിവേകാനന്ദനെപ്പോലുള്ള ശിഷ്യന്മാർ വന്നു ചേർന്നപ്പോഴേ ഭഗവാനു സമാധാനം ആയുള്ളൂ. അവരിലേക്ക് തന്റെ തപഃഫലങ്ങളെ പകർന്നു. ആത്മീയത ലുബ്ധന്റെ വിത്തമല്ല. അത് കെട്ടിക്കിടന്നു ദുഷിക്കാതെ ഒഴുകുന്ന ആറുപോലെ ലോകോപകാരകമായിത്തീരുന്നു. ശ്രീമദ്‌രാമാനുജാചാര്യരുടെ ജീവിതത്തിലും പരോപകാരതല്പരതയുടെ വ്യഗ്രത വ്യക്തമായികാണാം. ശ്രീരാമാനുജൻ തുടരെ പതിനെട്ടുതവണ ഗുരുവിനെ സമീപിച്ചപേക്ഷിച്ചതിന്റെ ശേഷമാണ് ഗുരു കനിഞ്ഞ് മന്ത്രദീക്ഷ നൽകിയത്. മന്ത്രം വളരെ ഗോപ്യമാണെന്നും ഒരിക്കലും പരസ്യമാക്കാൻ പാടില്ലെന്നും ഗുരു ശാസിച്ചിരുന്നു. പക്ഷെ വിശാലഹൃദയനായ രാമാനുജൻ മന്ത്രം കിട്ടാത്ത താമസം ഒരു ക്ഷേത്രത്തിന്റെ മുകളിൽ കയറിനിന്ന് സമീപവാസികളെ എല്ലാം വിളിച്ച് പരസ്യമായി മന്ത്രോപദേശം ചെയ്യാൻതുടങ്ങി. ഗുരു ഇതുകേട്ട് ഓടിവന്ന് രാമാനുജനെ ശകാരവർഷം ചെയ്കയും "പാപിയായ നീ നരകത്തിൽ പോകും" എന്നു ഭീഷണിപ്പെടുത്തുകയും ചെയ്തു. "വളരെപ്പേർ സ്വർഗ്ഗത്തിൽ പോകുവാൻ ഇടയാകുമ്പോൾ ഞാൻ മാത്രം നരകത്തിൽ പോകുന്നതുകൊണ്ട് യാതൊരു ദോഷവുമില്ല. അതെനിക്കു സന്തോഷംതന്നെ" എന്നു രാമാനുജൻ പറഞ്ഞു. അതോടുകൂടി ഗുരുവിന്റെ കോപം തണുത്തു. ശിഷ്യനെ അകമഴിഞ്ഞ് അനുഗ്രഹിച്ചു. സകലരേയും ഒരേഭാവനയോടെ അനുഗ്രഹിക്കാൻ തക്കവിശാല ഹൃദയമുള്ള രാമാനുജൻ വിശിഷ്ടാദ്വൈത സിദ്ധാന്തത്തിന്റെ പരമാചാര്യനായി പിൽകാലം പ്രഖ്യാതനായിത്തീർന്നു.

വിവേകാനന്ദസ്വാമികളും ഇതുപോലെയുള്ള ആശയക്കാരനായിരുന്നു. കാഷ്മീർ മഹാരാജാവുമായ

ണ്ടായ ഒരു സംഭാഷണമദ്ധ്യേ സ്വാമിജിപറഞ്ഞു: "എന്റെ നാട്ടുകാർക്കു നന്മചെയ്യുന്നതുമൂലം നരകത്തിൽ പോകേണ്ടിവന്നാൽ ഞാനതൊരു മഹാഭാഗ്യമായി കരുതും".

അമേരിക്കയിൽനിന്നും ഉള്ള ഒരു കത്തിൽ സ്വാമിജിപറയുന്നു, "മരിക്കുന്നതുവരെ ഞാൻ ഇടവിടാതെ പ്രവർത്തിക്കും. മരണത്തിനുശേഷവും ഞാൻ ലോകഹിതത്തിനായി പ്രവർത്തിക്കും".

തപസ്സിന്റെ ഫലമായിട്ടാണ് മഹാത്മാക്കൾക്ക് ഹൃദയവിശാലത ഉണ്ടാകുന്നതെന്നു മുൻപുപറഞ്ഞുവല്ലോ. സ്വാമിജിതന്നെ ഈ വിഷയത്തെക്കുറിച്ചുപറയുന്നതു നോക്കുക: "ഞാനിത്രയൊക്കെ തപസ്സുചെയ്തിട്ടു മനസ്സിലാക്കിയ സാരമിതാണ്: ഓരോ ജീവനിലും ഭഗവാൻ അധിഷ്ഠാനം ചെയ്യുന്നു; അതൊഴിച്ചു വേറൊരീശ്വരനും ഇല്ല. ജീവനെ സ്നേഹിക്കുന്നവർ ഈശ്വരനെ സേവിക്കുന്നു."

സ്വാമിജിയുടെ ദീനാനുകമ്പ ഹൃദയസ്പർശിയാണ്. "വിധവയുടെ കണ്ണീരൊപ്പാനും, അനാഥ ശിശുവിന്റെ വായിൽ അല്പം ആഹാരം എത്തിക്കാനും കഴിയാത്ത ഈശ്വരനിലോ മതത്തിലോ ഞാൻ വിശ്വസിക്കുന്നില്ല". "ഭക്ഷണം! ഭക്ഷണം! എനിക്ക് ഇവിടെ ഭക്ഷണം നൽകാൻ കഴിയാത്ത ഒരീശ്വരൻ സ്വർഗ്ഗത്തിൽ നിത്യാനന്ദം നൽകുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. (വിവേകാനന്ദ സാഹിത്യ സർവ്വസ്വം III. P. 399.

മനുഷ്യസ്നേഹം അതിന്റെ പരമകാഷ്ഠയിൽ കാട്ടുന്ന സ്വാമിജിയുടെ അതീന്ദ്രിയ ദൃഷ്ടി ഇതാണ്. "ഈശ്വരനെ മനുഷ്യനിൽ കാണുകയാണ് യഥാർത്ഥമായ ഈശ്വരദർശനം." വി. സാ. സ. III P 347.

"ഓരോ മനുഷ്യനേയും, സ്ത്രീയേയും, എല്ലാവരേയും, ഈശ്വരനെന്നു കാണുക. ആരെയും നിങ്ങൾക്കു സഹായിക്കാൻ വയ്യ. നിങ്ങൾക്കു സേവനമേ ആകൂ. ഭാഗ്യമുണ്ടെങ്കിൽ ഭഗവൽ സന്താനങ്ങളെ, ഭഗവാനെതന്നെ സേവിക്കുക. സ്വസന്താനങ്ങളിൽ ആരെയെങ്കിലും തുണക്കാൻ ഭഗവാൻ അനുജ്ഞ നൽകിയാൽ, നിങ്ങൾ അനുഗ്രഹീതർ തന്നെ. സ്വയം വളരെ വലുതായൊന്നും കരുതാൻ പോകരുത്. മററുള്ളവർക്കില്ലാതിരുന്നപ്പോൾ ആ ഭാഗ്യം കൈവന്ന നിങ്ങൾ അനുഗ്രഹീതർതന്നെ. ഒരാരാധനയായി മാത്രം അതു് അനുഷ്ഠിക്കുക. എനിക്കു് പാവങ്ങളിൽ ഈശ്വരനെ കാണണം; എന്റെ രക്ഷക്കുവേണ്ടിയാണ് ഞാൻ ചെന്നു് അവരെ ആരാധിക്കുന്നതു്. നമ്മുടെ രക്ഷക്കുവേണ്ടിയാണ് പാവങ്ങളും ദുഃഖിതരുമുള്ളതു്. രോഗികളുടേയും ഭ്രാന്തന്മാരുടേയും പതിതരുടേയും പാപികളുടേയും രൂപത്തിൽ വരുന്നതു് ഭഗവാനെ സേവിക്കുവാൻ നമുക്കവസരം കിട്ടുവാനാണ്! ഇതു കടന്ന വാക്കുകളാണ്; ഒരിക്കൽക്കൂടി ഞാൻ പറയുന്നു; ഈ രൂപങ്ങളിലൊക്കെ ഭഗവാനെ സേവിക്കുവാൻ നമ്മെ അനുവദിക്കുന്നതു് നമ്മുടെ ജീവിതത്തിലെ ഏററവും വമ്പിച്ച ഭാഗ്യമാണെന്നു്".

വി. സാ. സ. III. P. 138.

"ജീവസേവയെക്കാൾ വലിയധർമ്മമില്ല. സേവാധർമ്മം വേണ്ടതുപോലെ അനുഷ്ഠിക്കാൻ കഴിഞ്ഞാൽ, വളരെ എളുപ്പത്തിൽ സംസാരബന്ധനം പൊട്ടിച്ചുകളയാം. 'മുക്തി: കരഫലായതേ? മോക്ഷം ഉള്ളംകയ്യിലെ നെല്ലിക്കപോലെ സുലഭമാകുന്നു". ഗിരീഷ്ചന്ദ്രഘോഷിനെ സംബോധനചെയ്തുകൊണ്ട് സ്വാമിജിപറഞ്ഞു, "നോക്കു ഗിരീഷ്ബാബു, ഈ ജഗത്തിലെ ദുഃഖം അകററാൻ ഒരായിരം ജന്മമെടുക്കേണ്ടിവന്നാലും ഞാനതു സ്വീകരിക്കും എന്നെനിക്കു തോന്നിപ്പോകുന്നു. അതുകൊണ്ട് ആരുടേയെങ്കിലും അല്പമെങ്കിലും അല്ലലകററാൻ കഴിയുമെങ്കിൽ, അതെ, ഞാനതു ചെയ്യുകതന്നെ ചെയ്യും. സ്വന്തം മുക്തിമാത്രം നേടിയതുകൊണ്ടെന്തു പ്രയോജനം എന്നും ഞാൻ സംശയിക്കുന്നു. സകലരേയും ഒരുമിച്ചുചേർത്തു ഈ വഴിക്കു സഞ്ചരിക്കണം.

വി. സാ. സ. VI. P. 59.

സ്വാമിജി ആത്മജ്ഞാനത്തിന് ജീവിതമൂല്യങ്ങളിൽ പ്രഥമസ്ഥാനം നൽകുന്നു. ജനങ്ങളെ ആദ്ധ്യാത്മിക മാർഗ്ഗത്തിലേക്കു നയിക്കുവാൻ ജ്ഞാനപ്രചരണം ചെയ്യണമെന്നു നിർബ്ബന്ധിക്കുന്നു.

"സഹോദരങ്ങളെ, അതുകൊണ്ട് എന്റെ പരിപാടി, നമ്മുടെ ശാസ്ത്രങ്ങളിലുള്ള സത്യങ്ങൾ ഭാരതത്തിനകത്തും പുറത്തും പ്രചരിപ്പിക്കുവാൻ നമ്മുടെ ചെറുപ്പക്കാരെ അഭ്യസിപ്പിക്കുന്ന സ്ഥാപനങ്ങൾ തുടങ്ങുകയാണ്". വി. സാ. സ. III. P. 115.

വേദാന്തം പ്രായോഗികമാക്കണമെന്നും ദൈനംദിനജീവിതത്തിൽ സാധാരണന്മാർക്കും സഹായകമായിരിക്കണമെന്നും സ്വാമിജി ഉപദേശിക്കുന്നു. "പ്രായോഗിക വശത്തിലുള്ള ഉപദേശം ഇതാണ്. അതുകൊണ്ട് തന്നിൽത്തന്നെ വിശ്വസിക്കുക. ഭൗതികമായ വിത്തമാണ് വേണ്ടതെങ്കിൽ അതു പ്രായോഗികമാക്കുക. വിത്തം വന്നുചേർന്നുകൊള്ളും. ബുദ്ധിപരതയാണു വേണ്ടതെങ്കിൽ അതു ബുദ്ധിയുടെ തലത്തിൽ പ്രായോഗികമാക്കണം. അപ്പോൾ നിങ്ങൾക്ക് അതിമാനുഷമായ പ്രതിഭയുള്ളവരാകാം. മുക്തിയാണു വേണ്ടതെങ്കിൽ ആദ്ധ്യാത്മിക തലത്തിൽ പ്രവർത്തിക്കണം. നിങ്ങൾക്കു മുക്തരാകാം. നിർവ്വാണത്തിൽ, നിത്യാനന്ദത്തിൽ ചെന്നെത്താം. അദ്വൈതത്തിലുണ്ടായിരുന്ന ഒരു പിശക് ഇതുവരെ അത് ആദ്ധ്യാത്മികതലത്തിലേ പ്രയോഗിക്കപ്പെട്ടിരുന്നുള്ളു. എന്നതാണ്. മറ്റൊരിടത്തും പ്രയോഗത്തിലിരുന്നില്ല. ഇപ്പോഴതു പ്രയോഗത്തിൽ കൊണ്ടുവരേണ്ട കാലമാണ്. ഇനിമേൽ അതു രഹസ്യമായിരിക്കരുത്, ഗുഹകളിലും കാടുകളിലും ഹിമാലയത്തിലും താപസന്മാരോടൊത്തു മാത്രം കഴിഞ്ഞു കൂടരുത്. ആളുകളുടെ ദൈനംദിനജീവിതത്തിലേക്കിറങ്ങിവരണം. രാജാവിന്റെ കൊട്ടാരത്തിലും താപസന്റെ ഗുഹയിലും പാവപ്പെട്ടവന്റെ കുടിലിലും, തെണ്ടികളുടെ തെരുവിലും—എല്ലായിടത്തും ഏതൊരിടത്തും അതു പ്രയോഗത്തിൽ കൊണ്ടുവരണം. അതിനാൽ, നിങ്ങൾ സ്ത്രീയോ ശൂദ്രനോ ആയാലും ഭയപ്പെടരുത്. ഭഗവാൻ കൃഷ്ണൻ പറയുന്നു: ഈ മതത്തിന്റെ മഹത്വമോർത്താൽ അതിന്റെ ചെറിയ ഒരംശംപോലും ഒട്ടേറെ നന്മകൈവരുത്തും.

വി സാ സ III 315–16.

'സുഖത്തിലും ദുഃഖത്തിലും എല്ലാററിനേയും തന്നെപ്പോലെ വീക്ഷിക്കുന്ന യോഗി ശ്രേഷ്ഠനാകുന്നു' എന്നു് ഗീതാവചനം. ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോർജ്ജുന സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ!! ഗീത VI 32

സാമാന്യജനതയുടെ സുഖദുഃഖങ്ങളിലും, ഉൽക്കർഷാപകർഷങ്ങളിലും താദാത്മ്യഭാവേന താൻ ഭാഗഭാക്കാണെന്നു സ്വാമിജിപറയുമ്പോൾ അതു് വിവേകാനന്ദോപനിഷത്തെന്നു വേണം കണക്കാക്കാൻ. സ്വാമിജി പറയുന്നു. 'എന്റെ കുട്ടികളേ, നിങ്ങളുടെ അടുക്കൽ ഞാൻ വന്നിട്ടുള്ളതു് എന്റെ പരിപാടിയെക്കുറിച്ച് നിങ്ങളോടെല്ലാം പറയാനാണ്. നിങ്ങൾ ചെവികൊള്ളുമെങ്കിൽ, നിങ്ങളോടൊത്തു പ്രവർത്തിക്കാൻ ഞാൻ തയ്യാർ. മറിച്ച്, ചെവികൊള്ളുന്നില്ലെങ്കിൽ, അല്ല, ഭാരതത്തിൽ നിന്നെന്നെ ചവിട്ടിപ്പുറത്താക്കുകയാണെങ്കിൽപോലും, ഞാൻ മടങ്ങിവന്നു് നാമെല്ലാം മുങ്ങുകയാണെന്നു് നിങ്ങളോടു പറയുകതന്നെ ചെയ്യും. ഞാനിപ്പോൾ നിങ്ങളുടെ ഇടയിൽ കഴിയുവാൻ വന്നിരിക്കയാണ്. മുങ്ങണമെങ്കിൽതന്നെ നമുക്കൊന്നിച്ചു മുങ്ങാം. എന്നാൽ ശാപവചസ്സുകൾ നമ്മുടെ ചുണ്ടുകളിൽ ആവിർഭവിക്കാതിരിക്കട്ടെ".

വി സാ സ III P 119

സ്വാമിജിയുടെ പരിപാടി, ചുരുക്കിപ്പറഞ്ഞാൽ വസന്തവല്ലോകഹിതം ആചരിക്കലല്ലാതെ മറ്റൊന്നുമല്ല, വസന്തഋതുവിനെപ്പോലെ തനിക്കായിട്ട് യാതൊന്നുമാഗ്രഹിക്കാതെ നിഷ്ക്കാമനായിട്ട്, ലോകഹിതത്തിനായി പ്രവർത്തിക്കുക എന്നതാണ്. എല്ലാപടിതരത്തിലുള്ള സേവനത്തേയും സ്വാമിജി പ്രതിനിധാനം ചെയ്യുന്നുണ്ട്. സ്ഥൂലശരീരത്തേയും അതിന്റെ വിശപ്പിനേയും സ്വാമിജി അവഗണിക്കയോ, മറക്കുകയോ ചെയ്യുന്നില്ല. ബുദ്ധിയുടെ വളർച്ചയേയും വളരെ ഏറെ ശുപാർശചെയ്യുന്നുണ്ട്. ആദ്ധ്യാത്മികതയെപ്പററി പറയേണ്ടതില്ല. എന്തെന്നാൽ ആദ്ധ്യാത്മികതയാണ്, സ്വാമിജിയുടെ പശ്ചാത്തലം. അതിന്റെ അഭാവത്തിൽ സർവ്വനാശം അവശ്യം ഭാവിയെന്നു പറഞ്ഞിട്ടുണ്ട്. അങ്ങിനെ മനുഷ്യന്റെ വളർച്ചക്ക്—പൂർണ്ണമായ വളർച്ചക്ക്—ഉതകുന്ന ഏതിനേയും സ്വാഗതംചെയ്തുകൊണ്ട് വസന്തത്തെപ്പോലെ പ്രവർത്തിക്കാൻ ചെറുപ്പക്കാരെ സ്വാമിജി ആഹ്വാനം ചെയ്കയും ചെയ്യുന്നു. "തീക്കുട്ടി, എന്റെ

പരത്തുക. പ്രവൃത്തി, പ്രവൃത്തി നയിക്കുമ്പോൾത്തന്നെ കിങ്കരനുമാകണം; നിഃസ്വാർത്ഥനാകണം; മറെറാരു സ്നേഹിതനെ കുററപ്പെടുത്തുന്ന ഒരു സ്നേഹിതന്റെയും വാക്കുകൾ ശ്രദ്ധമായി ചെവിക്കൊള്ളരുതു്. അതിററ ക്ഷമവേണം." വി. സാ. സ. III P 400.

"മുഴുവൻ പ്രവൃത്തിയും നിങ്ങളിൽ ഓരോരുത്തനെ മാത്രം ആശ്രയിച്ചിരിക്കുന്നു എന്നമട്ടിൽ പ്രവർത്തിക്കുക. അൻപതു ശതകങ്ങൾ നിങ്ങളെ ഉററുനോക്കുകയാണു്. ഭാരതത്തിന്റെ ഭാവി നിങ്ങളെ ആശ്രയിച്ചിരിക്കയാണു്." വി. സാ. സ. III 401.

ലോകഹിതം എന്ന ബലിക്കല്ലിൽ ജീവനെ ബലികഴിച്ച സ്വാമിജിയുടെ ജീവിതകവനത്തിലെ ചരമമന്ത്രം, "പരഹിതനായി പ്രവർത്തിക്കുന്നവൻ എന്റെ ശിരസിൽ ഞാൻ അണിയുന്ന കിരീടമാണു്", എന്നുള്ളതാണു്. താൻ ചെയ്ത മഹത്സേവനങ്ങളെപ്പററി ഒന്നുംപറയാതെ, തന്റെ പരിപാടിയനുസരിച്ചു് പ്രവർത്തിക്കുന്നവരുടെ ദാസനാണു് താൻ എന്നുൽഘോഷിക്കുന്ന സ്വാമിജിയുടെ വിനയത്തിന്റെ മുൻപിൽനമിച്ചുകൊണ്ടു് ഈ ലേഖനം സമാപിച്ചുകൊള്ളുന്നു.

---

# ത്യാഗവും സമാധാനവും

(എ. ശങ്കരശർമ്മ, വേദാന്തശിരോമണി.)

പുരാതനകാലം മുതല്ക്കേ സമാധാനത്തിനുള്ള മാർഗ്ഗം അന്വേഷിക്കുന്ന സ്വഭാവം മനുഷ്യനുണ്ടു്. എല്ലാ മനുഷ്യരും സമാധാനമാണു് ആഗ്രഹിക്കുന്നതു്. ഐഹികവും ആമുഷ്മികവുമായ സമാധാനത്തിനുള്ള മാർഗ്ഗങ്ങൾ ശാസ്ത്രങ്ങളിൽ ധാരാളമായി പ്രതിപാദിക്കപ്പെടുന്നുണ്ടു്. അതിനു വിപരീതമായി പ്രവർത്തിക്കുന്ന മനുഷ്യനു് സമാധാനമുണ്ടാകുന്നില്ല. ഈശാവാസ്യോപനിഷത്തിൽ—

"ഈശാവാസ്യമിദം സർവ്വം
യത്കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാ ഗൃധഃ കസ്യ സ്വിദ്ധനം."

(എല്ലാ ജന്തുക്കളുടെയും ആത്മാവായി അന്തർഭാഗത്തിൽ വസിച്ചുകൊണ്ടു പ്രപഞ്ചത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന പരമേശ്വരനെക്കൊണ്ടു പ്രപഞ്ചത്തിൽ കാണുന്ന സർവ്വചരാചരങ്ങളെയും മറയ്ക്കണം. പ്രപഞ്ചത്തിലുള്ള സകലവും ഈശ്വരമയമാണെന്നു കാണണം എന്നു സാരം. അപ്രകാരം കാണുന്നയാൾ ലൌകികമായ എല്ലാവിധ ആഗ്രഹങ്ങളും വെടിഞ്ഞു് സദാ ആത്മവിചാരം ചെയ്യണം; ആരുടേയും—തന്റേയോ അന്യരുടേയോ—ധനത്തെ ആഗ്രഹിക്കരുതു്) എന്നു കാണുന്നു. എന്നാൽ സമ്പാദിക്കുവാനുള്ള ആഗ്രഹവും പ്രവൃത്തിയുമാണു് മനുഷ്യരുടെ ഇടയിൽ പലയിടത്തും കാണുന്നതു്. സമ്പാദിക്കുവാനുള്ള ബദ്ധപ്പാടിൽ സമാധാനത്തിന്റെ കണികപോലും കാണുക സാധ്യമല്ല, അസമാധാനമുണ്ടുതാനും.

അസംതൃപ്തിനിമിത്തം മനുഷ്യൻ അധികമധികം ഭോഗ്യവസ്തുക്കൾ സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നു. ഇന്നിന്ന പദാർത്ഥങ്ങൾ ലഭിച്ചാൽ സമാധാനമുണ്ടാകും എന്നു മനുഷ്യൻ കരുതുന്നു. എന്നാൽ അഭീഷ്ടവസ്തുക്കൾ അനുഭവിച്ചതുകൊണ്ടും അവനു സംതൃപ്തിയുണ്ടാകുന്നില്ല. യയാതിമഹാരാജാവു് വിഷയോപഭോഗംകൊണ്ടു മനസ്സിനെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി തന്റെ പുത്രനിൽനിന്നു് ആയിരം കൊല്ലത്തേക്കു യൌവനം വീണ്ടെടുത്തു. ആയിരം വഷം പൂർത്തിയായപ്പോൾ, പുത്രനു യൌവനം തിരിച്ചു കൊടുക്കേണ്ടി വന്നപ്പോൾ, യയാതിയുടെ മനസ്സിനു ചാഞ്ചല്യമുണ്ടായി. യൌവനം തിരികെ കൊടുക്കുവാൻ മനസ്സുവന്നില്ല. 'എന്റെ വാർദ്ധക്യം സ്വീകരിച്ചു് എത്രയോ കഷ്ടതകൾ അവൻ സഹിച്ചിട്ടുണ്ടാകും. അവനും വിഷയസുഖങ്ങൾ അനുഭവിക്കാൻ ആഗ്രഹമുണ്ടാകുമല്ലോ.' എന്നീ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ മനസ്സു പതി

ഞ്ഞില്ല. തന്റെ സുഖങ്ങളുടെ മുമ്പിൽ മററുള്ളവരുടെ ദുഃഖങ്ങൾ കാണുവാനുള്ള വിവേചനാശക്തി ഉണ്ടാകുന്നില്ല. ഇതാണു വിഷയഭോഗങ്ങളുടെ സ്വഭാവം.

"ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ"

(വിഷയഭോഗങ്ങൾ അനുഭവിക്കുന്നതുകൊണ്ട് ആഗ്രഹങ്ങളുടെ ശമനം ഒരിക്കലും ഉണ്ടാകുന്നില്ല. നേരേമറിച്ച് നെയ്യുകൊണ്ടു തീയെന്നപോലെ വിഷയോപഭോഗംകൊണ്ടു ആഗ്രഹങ്ങൾ വർദ്ധിക്കുകയാണു ചെയ്യുന്നതു്) അതുകൊണ്ടു വിഷയഭോഗത്യാഗമാണ് ആവശ്യമായിട്ടുള്ളതു്. ത്യാഗികൾ അഭിവൃദ്ധിയും, സമ്പാദിക്കുക മാത്രം ചെയ്യുന്നവനു അധഃപതനവുമാണെന്നു് ഒരു കവി പാടിയതു് ഇവിടെ ഉദ്ധരിക്കാം.

"ദാനാത് പ്രതിഷ്ഠാ ലോകേഽസ്മിൻ
ന തു വിത്തസ്യ സഞ്ചയാത്;
ഊർദ്ധ്വം സ്ഥിതിഃ പയോദാനാം
സമുദ്രാണാമധസ്ഥിതിഃ."

(പ്രാണിജാലങ്ങൾക്കു വെള്ളം കൊടുക്കുന്ന മേഘം ആകാശത്തിലും, സദാ നദികളിലെ ജലം തന്നിലേക്കു ചേർത്തുകൊണ്ടിരിക്കുന്ന സമുദ്രം താഴെയുമാണു് കാണപ്പെടുന്നതു്. അതുപോലെ ത്യാഗികൾ ഉയർച്ചയും പണസമ്പാദനം മാത്രം ചെയ്യുന്നവനു അധഃപതനവുമാണു് ഉണ്ടാവുക.) സമ്പാദിക്കുന്നവൻ സമുദ്രത്തെപ്പോലെ അശാന്തനും സമാധാനമില്ലാത്തവനും ആയിരിക്കും.

സുഖം ലഭിക്കുന്നതിനുള്ള ആഗ്രഹത്തോടെ ഭാര്യ, പുത്രൻ, ധനം മുതലായവയോടു് ജനങ്ങൾ അധികമധികം സമ്പർക്കം പുലർത്തുന്നു. എന്നാൽ സുഖമോ സമാധാനമോ അതുകൊണ്ടു ലഭിക്കുന്നില്ലെന്നു് ഒരു കവി വർണ്ണിച്ചിട്ടുണ്ടു്.

"യാവതഃ കുരുതേ ജന്തുഃ
സംബന്ധാൻ മനസഃ പ്രിയാൻ
താവന്തോഽസ്യ നിഖന്യന്തേ
ഹൃദയേ ശോകശങ്കവഃ"

(എത്രത്തോളം ഒരുത്തൻ തന്റെ മനസ്സിനു ഇഷ്ടമായ വസ്തുക്കളുമായി സംബന്ധം പുലർത്തുന്നുവോ അവൻ അത്രത്തോളം തന്നെ തന്റെ ഹൃദയത്തിൽ മർമ്മഭേദകമായ ശോകങ്ങളെ കുഴിച്ചിടുകയും ചെയ്യുന്നു) ഈ ലോകത്തിൽ ബന്ധുവിയോഗം ഉണ്ടാവുക എന്നതു് തീർച്ചയാണു്. വിയോഗാവസരത്തിൽ മനഃസമാധാനമില്ലാതാവുക എന്നതും നിശ്ചയം. അതുകൊണ്ടു പ്രിയവസ്തുസമാഗമം ഒരുത്തനു സമാധാനം നല്കുന്നില്ല. കാമം, ക്രോധം, ലോഭം ഈ മൂന്നും അസമാധാനത്തിനു നിമിത്തങ്ങളാണു് ഇവയിൽ നിന്നാണു ദുഃഖം ആവിർഭവിക്കുന്നതു്. അതിനാൽ ഈ മൂന്നും ഉപേക്ഷിച്ചാൽ മാത്രമേ സുഖമോ സമാധാനമോ കിട്ടുകയുള്ളു. കാമക്രോധാദികളെ അടക്കാൻ വേണ്ടിയാണു് പുരാതനകാലങ്ങളിൽ മഹർഷിമാർ വനങ്ങളിലും പർവ്വതഗുഹകളിലും മററും താമസിച്ച് ഏകാന്തവാസം അനുഷ്ഠിച്ചുപോന്നതു്. നഗരങ്ങളിലും ഗ്രാമങ്ങളിലും മററും വിഷയങ്ങളുടേയും വിഷയഭോക്താക്കളുടേയും സമ്പർക്കം ഉണ്ടാകുന്നു. അവയുടെ സംസർഗ്ഗംകൊണ്ടു് വിഷയഭോഗത്തിനുള്ള ആഗ്രഹം ജനിക്കുന്നു. ശ്രീമദ് ഭാഗവതത്തിലെ തൃതീയസ്കന്ധത്തിൽ—

ന തഥാസ്യ ഭവേന്മോഹോ
ബന്ധശ്ചാന്യപ്രസംഗതഃ
യോഷിത്സംഗാദ്യഥാ പുംസോ
യഥാ തത്സംഗിസംഗതഃ.

(ഭാഗവതം 3—31—35)

(സ്ത്രീജനങ്ങളോടും അവരിൽ അത്യാസക്തിയോടുകൂടിയിരിക്കുന്ന ജനങ്ങളോടുമുള്ള ചേർച്ചകൊണ്ടുണ്ടാകുന്ന വിധത്തിൽ അവിവേകവും ബന്ധവും മററു യാതൊന്നുകൊണ്ടുമുണ്ടാകുന്നതല്ല) എന്നു പറഞ്ഞിട്ടുണ്ടു്. അതിനാൽ വിഷയികളോടും സ്ത്രീജനങ്ങളോടും സംസർഗ്ഗം ചെയ്യരുതു്. ഇതിനു് ഏകാന്തവാസം വളരെ ഉപകരിക്കും. അതുകൊണ്ടു് ഏകാന്തവാസം മുതലായവകൊണ്ടു് വിഷയഭോഗങ്ങളിലുള്ള ആഗ്രഹം ത്യജി

ച്ച് സമാധാനം കൈവരുത്തുവാൻ ഓരോരുത്തരും ശ്രമിക്കേണ്ടതാണ്.

ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ത്യാഗത്തിന്റെ വിവേചനം ചെയ്തിട്ടുണ്ട്.

നിശ്ചയം ശൃണു മേ തത്ര
ത്യാഗേ ഭരതസത്തമ!
ത്യാഗോ ഹി പുരുഷവ്യാഘ്ര
ത്രിവിധ: സമ്പ്രകീർത്തിതഃ

(ഗീത–18–4)

(അല്ലയോ ഭരതകുലശ്രേഷ്ഠ! മേൽപറഞ്ഞ ത്യാഗവിഷയത്തിൽ ഉള്ള നിശ്ചയത്തെ എന്നിൽനിന്നു കേട്ടാലും. എന്തെന്നാൽ, ഹേപുരുഷശ്രേഷ്ഠ! ത്യാഗം മൂന്നുവിധമായി പറയപ്പെട്ടിരിക്കുന്നു) ത്യാഗം സാത്വികം, രാജസം, താമസം എന്നു മൂന്നു വിധമാണ്.

"നിയതസ്യ തു സന്ന്യാസ:
കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗ–
സ്താമസഃ പരികീർത്തിതഃ
ദു:ഖമിത്യേവ യത് കർമ്മ
കായക്ലേശഭയാത്ത്യജേത്
സ കൃത്വാ രാജസം ത്യാഗം
നൈവ ത്യാഗഫലം ലഭേത്.
കാര്യമിത്യേവ യത് കർമ്മ
നിയതം ക്രിയതേഽർജ്ജുന!
സംഗം ത്യക്ത്വാ ഫലം ചൈവ
സ ത്യാഗഃ സാത്വികോ മതഃ

(ഗീത 18–7, 8, 9.)

(അവശ്യം ചെയ്യേണ്ട കർമ്മത്തിന്റെ ത്യാഗം ശരിയല്ല. അവിവേകം നിമിത്തമുള്ള ആ വിധ ത്യാഗം താമസമെന്നു പറയപ്പെടുന്നു. 'ഇതു വളരെ ദുഃഖമുണ്ടാക്കുന്നതാണ്" എന്നുപറഞ്ഞു് ശരീരായാസഭയം നിമിത്തം. നിയതകർമ്മം ത്യജിക്കുന്നതിനെ രാജസമായ ത്യാഗമെന്നു പറയുന്നു. അയാൾക്ക ജ്ഞാനനിഷ്ഠാലക്ഷണമായ ത്യാഗഫലം ലഭിക്കുന്നില്ല. അല്ലയോ അർജ്ജുന! അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ട കർമ്മം ചെയ്യപ്പെടേണ്ടതുതന്നെ എന്നറിഞ്ഞു", അതുചെയ്തുകൊണ്ട് അതിനോടുള്ള സംഗവും ആ കർമ്മത്തിന്റെ ഫലവും ത്യജിച്ചാൽ അതു സാത്വികമായ ത്യാഗമായി. അതാണ് യഥാർത്ഥമായ ത്യാഗം) ത്യാഗഫലത്തെപ്പററി പറയുമ്പോൾ "ത്യാഗാച്ഛാന്തിരനന്തരം" എന്നു പറയാൻകഴിയു. വിഷയാനുഭവങ്ങളിൽ വൈരാഗ്യമുണ്ടാകുന്നതുകൊണ്ട് സാത്വികമായ ത്യാഗം ഉണ്ടാകുന്നു. വിഷയങ്ങളിൽ ആസക്തിയുണ്ടായാൽ സുഖസാധനങ്ങൾ സമ്പാദിക്കാൻ ശ്രമിക്കുന്നു. അങ്ങിനെ വരാതിരിക്കാൻ ഈശ്വരനിൽ അനുരാഗം വർദ്ധിപ്പിക്കണം. ഈശ്വരാനുരാഗം ഉണ്ടാകുമ്പോൾ വിഷയങ്ങളിൽ വൈരാഗ്യവും തദ്വാരാ ത്യാഗവുമുണ്ടാകുന്നു. എന്നാൽ സാധാരണയായി വിഷയങ്ങളിൽ അനുരാഗവും ഈശ്വരനിൽ വൈരാഗ്യവുമാണു കണ്ടുവരുന്നതു്. അങ്ങിനെയായാൽ സമാധാനമുണ്ടാകുമോ? ഇല്ല. ലൌകികവിഷയങ്ങൾ വിഷതുല്യം പോലെ ത്യാജ്യമായിത്തീരണം. അപ്പോൾ നമുക്ക എത്ര വലിയ കഷ്ടതകൾ വന്നാലും മനസ്സു ചഞ്ചലമാകാത്തവിധമുള്ള ആനന്ദമുണ്ടാകുന്നു അതുകൊണ്ടു നമ്മുടെ പ്രവൃത്തികൾ ഈശ്വരാർപ്പണമായി, ഈശ്വരപ്രീതിക്കുവേണ്ടി, ചെയ്തു് ഈശ്വരാനുരാഗം വർദ്ധിപ്പിച്ച് വിഷയോപഭോഗങ്ങളിൽ വൈരാഗ്യം കൈവരുത്തുക. അങ്ങിനെ വൈരാഗ്യം കൈവന്നവനു ധനമദാന്ധന്മാരായ ജനങ്ങളെ ആശ്രയിക്കേണ്ടതായും വരികയില്ല.

ചീരാണി കിം പഥി
ന സന്തി ദിശന്തി ഭിക്ഷാം
നൈവാംഘ്രിപാഃ പരഭൃതഃ
സരിതോഽപ്യശുഷ്യൻ
രുദ്ധാ ഗുഹാഃ കിമജി–
തോഽവതി നോപസന്നാൻ
കസ്മാത് ഭജന്തി കവയോ
ധനദുർമ്മദാന്ധാൻ

(ഭാഗവതം 2. 2. 5)

('അന്നപാനാദികൾക്കും വസ്ത്രങ്ങൾക്കും വേണ്ടി മററുള്ളവരോട് യാചിക്കേണ്ടിവരികയില്ലേ?' എന്ന

ചോദ്യത്തിന്ന മറുപടിയാണ് മേലുദ്ധരിച്ചതു്:- ആക്കും ആവശ്യമില്ലാതെ വലിച്ചെറിഞ്ഞിട്ടുള്ള വസ്ത്രഖണ്ഡങ്ങൾ വഴിയിൽ കിടപ്പുണ്ടാകയില്ലയോ? ഫലങ്ങൾ, പുഷ്പങ്ങൾ, ദലങ്ങൾ, കിഴങ്ങുകൾ എന്നിവ കൊണ്ടു അന്യരെ രക്ഷിക്കുവാൻ തലയുയർത്തി നില്ക്കുന്ന മരങ്ങൾ ഭിക്ഷ തരാതിരിക്കുമോ? ശുദ്ധജലം വഹിച്ചുകൊണ്ടു ജനങ്ങളെ സന്തർപ്പണം ചെയ്യുവാനൊഴുകിക്കൊണ്ടിരിക്കുന്ന നദികൾ എല്ലാം വററിപ്പോയോ? കാററും വെയിലും മഴയും കൊള്ളാതെ പ്രാണികളെ അകത്തുകടത്തിരക്ഷിക്കുന്ന ഗുഹകൾ എല്ലാം അടഞ്ഞുപോയോ? അവയൊന്നും സിദ്ധിച്ചില്ലെന്നു വന്നാൽ ആരാലും ജയിക്കപ്പെടാത്ത മഹാപ്രഭുവായ ഭഗവാൻ ആശ്രയിച്ചവരെ രക്ഷിക്കാതിരിക്കുമോ? ഇങ്ങിനെയെല്ലാം ജീവനസാമഗ്രികൾ തയ്യാറായിരിക്കെ വിവേകികൾ ധനമദാന്ധന്മാരെ-ധനമദംകൊണ്ടു കണ്ണുകാണാതിരിക്കുന്നവരെ-ആശ്രയിക്കേണ്ട ആവശ്യം എന്തുണ്ടു്?)

ഇപ്രകാരം ലൌകിക വിഷയങ്ങളിൽ വൈരാഗ്യം വന്നവനും വിദ്വാനുമായ ഒരുവൻ ധനികന്റെ സമീപത്തേക്കു എന്തിന്നു പോകണം. വിഷയോപഭോഗത്തിന്റെ ആഗ്രഹമുണ്ടാകുമ്പോൾ ഒരുവൻ അതു ലഭിക്കുവാൻ വേണ്ടി പ്രയത്നിക്കുന്നു. അതു ലഭിക്കാതെ വരുമ്പോൾ ദുഃഖമുണ്ടാകുന്നു, കിട്ടിയാൽ തന്നെ അത്യാഗ്രഹം നിമിത്തം സന്തൃപ്തിയുണ്ടാകുന്നില്ല. മാത്രമല്ല അതിലുമധികം ലഭിക്കുവാൻ പ്രയത്നിക്കുകയും ചെയ്യുന്നു. ഈവിധം ഒരിക്കലും സമാധാനമുണ്ടാകുന്നില്ല. അതിനാൽ ത്യാഗം കൊണ്ടുമാത്രമേ സമാധാനമുണ്ടാകൂ എന്നതു് സുനിശ്ചിതമാണ്.

(ഹിന്ദിയിൽ നിന്നു്)

---

## കന്യാകുമാരി

ഗ്രന്ഥകർത്താ :- സാധുശീലൻ പരമേശ്വരൻ പിള്ള

പ്രകാശകൻ:- പി. വിജയകൃഷ്ണൻ.

ഗീതാഭവൻ, കൊല്ലോട്ട്, (തിരുവനന്തപുരം ജില്ല) വില 50 ന. പ.

വളപ്പിൽ എം. പത്മനാഭപിള്ളയുടെ അവതാരികയോടും ഗ്രന്ഥകർത്താവിന്റെ ആമുഖത്തോടും കൂടി ഈ ലഘുഗ്രന്ഥം സമാരംഭിക്കുന്നു. സ്ഥലമാഹാത്മ്യം, യാത്രാവിവരണം, ശ്രീ ലളിതാ അഷ്ടോത്തരശതം മുതലായവ ഇതിൽ അടങ്ങിയിട്ടുണ്ട്. പ്രാതഃകാലം, മദ്ധ്യാഹ്നകാലം, സായംകാലം ഈ സമയങ്ങളിൽ ചെയ്യേണ്ട ജഗദംബികയുടെ ധ്യാന ശ്ലോകങ്ങൾ ഇതിൽ ആദ്യമായി കാണാം. ശ്രീരുദ്രം, പരമശിവന്റെയും, പുരുഷസൂക്തം മഹാവിഷ്ണുവിന്റെയും മഹത്വം ഘോഷിക്കുന്നതുപോലെ ശ്രീസൂക്തം ഭഗവതിയുടെ മഹാത്മ്യത്തെയാണ് വെളിപ്പെടുത്തുന്നതു്. പുണ്യകഥകളിൽകൂടിയും ശാസ്ത്രവാക്യങ്ങളിൽകൂടിയും കന്യാകുമാരിയുടെ മഹാത്മ്യം ഇതിൽവെളിപ്പെടുത്തിയിട്ടുണ്ട്. വിവേകാനന്ദസ്വാമികൾ ഈ പുണ്യസ്ഥലത്തു് ധ്യാനമഗ്നനായിരുന്നുകൊണ്ടാണ് തന്റെ ഭാവി പരിപാടികൾക്ക് രൂപംകൊടുത്തതു്. ഭക്തിസംവർദ്ധകമായ ഈ ചെറുപുസ്തകംപോലെ മററനേകം പുസ്തകങ്ങൾ ഈ ഗ്രന്ഥകാരന്റെ ഹൃദയത്തിൽ നിന്നും വന്നുകാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

A. S. S.

---

# അറിവ്-ആചാര്യൻ-അദ്ധ്യേതാവ്.

ആർ. സി. ശേഖർ B. A. B. Ed.

മനുഷ്യൻ ബുദ്ധിജീവിയാണ്. ബുദ്ധിസഹജമായ ചിന്ത അറിവുവിളയിക്കുന്നു. അറിവു കടഞ്ഞെടുത്താൽ സംസ്കാരം കിട്ടും. സംസ്കാരത്തിന്റെ വളർച്ചയാണു മനുഷ്യവികാസത്തിന്റെ ജീവൻ. മനുഷ്യവികാസം പ്രപഞ്ചവികാസത്തിനു നിദാനവും. ഇതിൽ നിന്നു് എല്ലാത്തിനും ആധാരം അറിവാണെന്നു കിട്ടുന്നു. ഈ വിജ്ഞാനത്തിന്റെ ആധാരാധേയത്വമാണ് ആചാര്യശിഷ്യകല്പനാവിവേചനകൾക്കടിസ്ഥാനം. വിദ്യാഭ്യാസരംഗത്തു നൂതന പ്രവണതകളുയിർക്കൊള്ളുന്ന ഈ കാലഘട്ടത്തിൽ അറിവ്, ആചാര്യൻ, അദ്ധ്യേതാവ് എന്നിവയെക്കുറിച്ചുള്ള പഴയ സങ്കല്പം അല്പമായിട്ടെങ്കിലും അറിയുന്നതു നന്നു്.

അറിവെന്താണ്? സരൂപമോ അരൂപമോ? അതിന്റെ സങ്കല്പമെന്തായിരിക്കും? മൂർത്താമൂർത്തങ്ങളുടെ വിവേചനാപ്രക്രിയയാണെന്നാണു ചിലരുടെ പക്ഷം. നമ്മെ ഉൾക്കൊള്ളുന്ന പ്രപഞ്ചത്തെക്കുറിച്ചുള്ള ബോധം നമ്മെ അറിവുള്ളവരാക്കുന്നു. അപ്പോൾ അറിവും പ്രപഞ്ചവും ഒന്നായിരിക്കുമെന്നോ? ആകണമെന്നു നിർബ്ബന്ധമില്ല അല്ലാതിരിക്കണമെന്നു വിവക്ഷയുമില്ല. ഒരു കാര്യം ഉറപ്പാണ്. വസ്തുയാഥാർത്ഥ്യജ്ഞാനം യുഷ്മദസ്മത് പ്രത്യയബോധത്തിനിളക്കം വരുത്തും. അതോടെ ഒരുത്തൻ ജ്ഞാനിയായിത്തീരാനാണു സാദ്ധ്യത. ഇത്രയും മനസ്സിലാക്കാൻ മനുഷ്യബുദ്ധി യുഗങ്ങളോളം യുക്തിചിന്ത നടത്തേണ്ടിവന്നു.

“മനുഷ്യ ഹൃദയമേ എന്നെ ഉൾക്കൊള്ളൂ” എന്നും പറഞ്ഞു പ്രപഞ്ചസാരം ചുററിപ്പററിനില്ക്കുമ്പോൾ, നിസ്സാരതയേയും അപ്രാഗല്ഭ്യത്തേയും പേറി അവനൊഴിഞ്ഞു മാറുകയായിരുന്നു. വിവിധേന്ദ്രിയോപാധികളിൽക്കൂടി പ്രകൃതിപകർന്നുകൊടുക്കുന്ന വിജ്ഞാനം ഗ്രഹിക്കാനെല്ലാർക്കും കഴിവില്ലായിരുന്നു. കഴിഞ്ഞവരെല്ലാം അമാനുഷരോ അതിമാനുഷരോ ആയിത്തീർന്നു. അവർ സർവ്വത്യാഗികളായി നിസ്പൃഹന്മാരായിത്തീർന്നപ്പോൾ ഈ വിജ്ഞാനലബ്ധി പരോപയോഗിയല്ലാതാവുകയായിരുന്നു. പക്ഷെ ആദിചൈതന്യത്തിന്റെ ഇച്ഛാനുസാരിയായിവർത്തിക്കാൻ ചിലർക്കു കഴിയാതിരുന്നില്ല. അങ്ങിനെയുള്ള ചില സത്യവിത്തുക്കൾ മാത്രം അവർക്കു കൈവന്ന വിജ്ഞാനം പൊതുജനോപയോഗകാരായാക്കിത്തീർത്തു. ഇവരെയാണ് ആചാര്യന്മാരായി കണക്കാക്കിയതു്. ആചരണ വിഷയത്തിൽ അനുപമന്മാരായ ശ്രീകൃഷ്ണൻ, ശ്രീയേശു, മുഹമ്മദുനബി, ശ്രീരാമകൃഷ്ണപരമഹംസൻ തുടങ്ങിയവരങ്ങിനെയാണ് ആചാര്യന്മാരായിത്തീർന്നതു്. സത്യമാലോചിച്ചാൽ അവർക്ക് അറിവുപദേശിച്ചവരാരാണ്. മതഗ്രന്ഥങ്ങളിലെ സങ്കല്പകഥകൾ മറന്നുകൊണ്ട് നോക്കിയാലറിയാം നക്ഷത്രങ്ങളും പർവ്വതവും കാററും വെളിച്ചവും പൂവും പൂമ്പാററയുമാണവർക്കു വിദ്യകൊടുത്തതെന്നു്. ഉപദേശസാരഗ്രഹണത്തോടെ അവർ പ്രകൃതിയുമായി അഭേദബുദ്ധികളായിത്തീർന്നു. അവരും പ്രകൃതിയിലെ ഒരംശമായിത്തീർന്നു. അതോടെ ആചാര്യൻ ശിഷ്യൻ എന്നു രണ്ടംശം ഇല്ലാതായി.

പ്രകൃതിയുടെ മൗനവാചാലത മനുഷ്യഹൃദയത്തിലെ സങ്കീർണ്ണതകളെ ദൂരീകരിക്കുന്നു. അതായതു വസ്തുസങ്കീർണ്ണതകൾ സ്വന്തം ബുദ്ധിമണ്ഡലത്തിലേല്പിക്കുന്ന ആഘാതപ്രത്യാഘാതങ്ങളാണ് എല്ലാം വ്യക്തമാക്കിത്തീർക്കുന്നതെന്നു ചുരുക്കം. സ്വന്തം ബുദ്ധിയും ചിന്തയുംതന്നെ ആചാര്യസ്ഥാനമലങ്കരിക്കുന്നു എന്നു വിവക്ഷ. ഇവിടെ ഒന്നോർക്കേണ്ടതുണ്ട്. ചുററുപാടുകൾ, സംസർഗ്ഗം, പാരമ്പര്യം, വാസന എന്നിവകളൊത്തുചേർന്നു രൂപീകരിക്കുന്ന വ്യക്തി സംസ്കാരമഹിമ, പദാർത്ഥബോധത്തിൽ സത്യാ/സത്യങ്ങളും ന്യായാ/ന്യായങ്ങളും നിർണ്ണയിക്കുന്നു. ഇവിടെ തിന്മവിളയുന്നെങ്കിൽ ആരെയും പഴിപറയാനാവില്ല.

ശ്രീയേശുദേവന്റെ ശിഷ്യമുഖ്യരിലൊരാളായ

രുന്നു ജൂഡാസ്. എല്ലാർക്കും കൊടുത്ത ഉപദേശങ്ങൾതന്നെയാണു ജൂഡാസിനും ലഭിച്ചതു്. അനുഷ്ഠാന പ്രക്രിയകളും വേറെയായിരുന്നില്ല. എന്നിട്ടും ജൂഡാസിന്റെ ഹൃദയവിശാലത സത്യത്തെയും സന്മാർഗ്ഗത്തെയും കാപട്യത്തിനും തന്ത്രത്തിനും മറവുകൊടുക്കാൻ പോരുന്നവയായിരുന്നു. അതുകൊണ്ടുതന്നെ ആചാര്യമഹത്വമോ ഉപദേശ ചാരിത്രമോ അല്ല സാത്വികതക്കു നിദാനം എന്നു കിട്ടുന്നു. ഇതു പറഞ്ഞതു് മുൻപറഞ്ഞ പദാർത്ഥയാഥാർത്ഥ്യബോധം വ്യക്തിഹൃദയപക്വതക്കും സംസ്കാരത്തിനും അനുയോജ്യമായി നിമ്നോന്നതങ്ങളാകുമെന്നു കാണിക്കാനാണു്. അതായതു് എല്ലാ ഹൃദയങ്ങൾക്കും യേശുവോ നബിയോ പരമഹംസനോ ആകാനൊക്കില്ലെന്നു കാണിക്കാൻ. ഒന്നു ചെയ്യാം. അവർ നില്ക്കുന്ന സ്ഥാനം ലക്ഷ്യമാക്കി പ്രയാണമാരംഭിക്കാം. നാമുൾക്കൊള്ളുന്ന സംസ്കാരം നമ്മെ അവിടെ എത്തിച്ചെന്നും വരാം, എത്തിച്ചില്ലെന്നും വരാം. അതിൽ പരിതപിച്ചിട്ടു കാര്യമില്ല. ഈ പ്രപഞ്ചംതന്നെ ഗുരുവാണു്. അതുതന്നെയാണുപദേശവും. ആ ഉപദേശമുൾക്കൊള്ളുന്ന വ്യക്തിയാകട്ടെ പ്രകൃതിയുമായി താദാത്മ്യം പ്രാപിച്ചവനും. അറിവിന്റെ പാരമ്യത്തിൽ അറിവും ആചാര്യനും അദ്വൈതവും ഒന്നായിത്തീരുന്നു. ഏകത്വചിന്ത ദുഃഖവിനാശകാരിയാണു്; നിത്യസുഖദായകവും. ഇതുതന്നെയാണു് അനുഭവസമ്പന്നമായ ആർഷചിന്ത "വിജ്ഞാനമാനന്ദം ബ്രഹ്മ" എന്ന മഹദ്വാക്യത്തിലുൾക്കൊള്ളിച്ചിട്ടുള്ളതും.

---

# പ്രദക്ഷിണമഹിമ

ലേഖകൻ—ജാനകീനാഥ ശർമ്മ.

പ്രദക്ഷിണ പൂജയുടെ ഭാവപൂർണ്ണവും അവശ്യവുമായ ഒരു ഘടകമാണു്. ഓരോ പദത്തിലും അനന്തമായ പാപങ്ങൾ ഒടുങ്ങുന്നു. ദേവൻ, പശു, ബ്രാഹ്മണൻ തുടങ്ങി പലരേയും വലം വയ്ക്കേണ്ടതുണ്ടെന്നു മനു വിധിക്കുന്നു. നന്ദിനീപ്രദക്ഷിണ കൂടാതെ പുത്രലബ്ധിയില്ലെന്നു ദിലീപനു ശാപമുണ്ടായി. ഗോവർദ്ധനം, ചിത്രകൂടം, കാശീവ്രജം തുടങ്ങിയവകൾക്കും പരിക്രമങ്ങൾ ചെയ്തുവരുന്നു. തന്ത്രസാരത്തിൽ വിഷ്ണുവിനു വലത്തുവെയ്ക്കുന്നതുകൊണ്ടു് ഭൂമിദാനത്തിനു തുല്യമായ ഫലം വിധിച്ചിരിക്കുന്നു.

വേദവിദ്ഭ്യോധരാം ദത്വായത്ഫലം ലഭതേനരഃ
തത്ഫലം ലഭതേ ഭക്ത്യാ
കൃഷ്ണേ കൃത്വാ പ്രദക്ഷിണം.

(വേദവിത്തുകൾക്കു ഭൂമി കൊടുത്തു നരൻ നേടുന്നതിനു തുല്യമായ ഫലം ഭക്തിപൂർവ്വം കൃഷ്ണനു വലം വെയ്ക്കുന്നതുകൊണ്ടു കിട്ടുന്നു.)

സ്കന്ദപുരാണം വൈഷ്ണവഖണ്ഡത്തിലെ മാർഗ്ഗശീർഷമാഹാത്മ്യത്തിൽ മാർഗ്ഗമാസത്തിൽ വിഷ്ണുവിനു വയ്ക്കുന്ന ഒരു പ്രദക്ഷിണം ഭൂമിക്കു് ഒരു വലത്തായി പറയുന്നു. മൂന്നു പ്രദക്ഷിണകൊണ്ടു് ഏഴു ദിവസത്തെ പാപം നശിക്കുന്നു. നൂറെറട്ടു വലത്തുകൊണ്ടു് എല്ലാ യജ്ഞങ്ങളുടേയും ഫലപ്രാപ്തിയുണ്ടാകുന്നു. അമ്മ, സാളഗ്രാമം, ഭൂമി എന്നിവക്കുള്ള പ്രദക്ഷിണകളെല്ലാം സമാനങ്ങളാണു്.

അഷ്ടോത്തരശതം യേന
കൃതാ ഭക്ത്യാ പ്രദക്ഷിണാ।
തേനേഷ്ടം ക്രതുഭിഃ സർവ്വൈഃ
സമാപ്ത വരദക്ഷിണൈഃ॥
മാതുഃ പ്രദക്ഷിണാ തദ്വത്
ഭൂതധാത്രീപ്രദിക്ഷിണാഃ।
സാളഗ്രാമശിലായാശ്ച
സമമേതത്രയം സ്മൃതം॥

(സ്കന്ദം വൈഷ്ണവഖണ്ഡം മാർഗ്ഗം മാഹാ:)

'വിശ്വസാരതന്ത്ര'മനുസരിച്ച് സശംഖപാണിയായി വേണം പ്രദക്ഷിണം നടത്തുക.

ശംഖഹസ്തേന സവ്യത്ര
ദക്ഷിണം പരികീർത്തിതം.

രുദ്രയാമലകത്തിൽ ഒററ പ്രദക്ഷിണ ഏതു ദേവതക്കും നിഷിദ്ധമാണ്.

ഏകഹസ്തം പ്രണാമശ്ച
ഏകം വാപി പ്രദക്ഷിണം।
അകാലേ ദർശനം വിഷ്ണോർ–
ഹന്തിപുണ്യം പുരാകൃതം॥

എന്നാൽ ശിവന്നാകട്ടെ അർദ്ധപ്രദക്ഷിണമാണു ചെയ്തുവരുന്നത്.

അർദ്ധചന്ദ്രം മഹേശസ്യ
പൃഷ്ഠതശ്ച സമീരിതാ।
ശിവപ്രദക്ഷിണേ മന്ത്രീ
അർദ്ധചന്ദ്രക്രമേണതു॥
സവ്യാസവ്യ ക്രമേണൈവ
സോമസൂത്രംന ലംഘയേത്।

(തന്ത്രസാരം, രുദ്രയാമലം.)

ഇതിൽ അർദ്ധചന്ദ്രക്രമത്തിൽ സോമസൂത്രം (പിന്നിലെ ഓവുചാൽ) വരെ പോയി തിരിച്ചു വരുന്നതിനാണു വിധി. മേരു തന്ത്രം, യാമൽ തന്ത്രസാരം, കാളികാപുരാണം തുടങ്ങിയവയിൽ പ്രദക്ഷിണവിധി ഇപ്രകാരം കാണുന്നു—

പ്രസാര്യ ദക്ഷിണം ഹസ്തം
സ്വയം നമ്രശിരാപുനഃ
ദർശയേത് ദക്ഷിണം പാർശ്വം
മനസാപി ച ദക്ഷിണഃ॥
ത്രിധാ ച വേഷ്ടയേത് സമ്യഗ്
ദേവതായാഃ പ്രദക്ഷിണം।

(കാളികാ പുരാണം)

നമ്രശിരസ്സായി ദക്ഷിണപാണി വിരിച്ച് വലത്തോട്ടു നോക്കി മനശ്ശ്രദ്ധയോടെ മൂന്നു പ്രാവശ്യം ദേവതയെ വലംവയ്ക്കണം. ഇതിനെയാണ് പ്രദക്ഷിണ എന്നു വിളിക്കുന്നത്.

## പ്രദക്ഷിണ എത്ര തവണ?

മുൻപറഞ്ഞ യാമലാദി വിധിപ്രകാരം ശിവനൊഴിച്ച് ഏതു ദേവതക്കും മൂന്നു പ്രാവശ്യമാണ് പ്രദക്ഷിണ പറഞ്ഞിട്ടുള്ളത്. പ്രാചീനഗ്രന്ഥങ്ങളിലും ഇതേ വിധിതന്നെ കാണുന്നു. ഭാഗവതത്തിൽ ബ്രഹ്മദേവൻ ഗോഹരണാനന്തരം പോകുമ്പോൾ ശ്രീകൃഷ്ണ ഭഗവാന്ന് മൂന്നു വലത്തുവെക്കുന്നുണ്ട്.

ഇത്യഭിഷ്ട്യ ഭൂമാനം
ത്രിഃ പരിക്രമ്യ പാദയോഃ।
നത്വാഭീഷ്ടം ജഗദ്ധാതാ
സ്വധാമപ്രത്യപദ്യത.॥

വാല്മീകിരാമായണം അദ്ധ്യാത്മരാമായണം തുടങ്ങിയവയിലും ഇതുതന്നെ കാണാം.

"പ്രദക്ഷിണം ചാപി ചകാര രാഘവം"
"പ്രദക്ഷിണാത്രയം കൃത്വാ
ദണ്ഡവത് പ്രണിപത്യതം."

വിഷ്ണുപുരാണം കൈലാസസംഹിതയിൽ വാമദേവൻ കാർത്തികേയന്ന് മൂന്നു വലത്തു വെയ്ക്കുന്നു.

ഇതിസ്തുത്വാ വാമദേവോ
ദേവം സേനാപതിം പ്രഭും
പ്രദക്ഷിണാത്രയം കൃത്വാ
പ്രണമ്യ ഭുവിദണ്ഡവത്

ബ്രഹ്മപുരാണത്തിൽ പുരുഷോത്തമക്ഷേത്രത്തിലെ കല്പവൃക്ഷവടത്തിന് മൂന്നു വലത്തുവെയ്ക്കാൻ ആ ദേശമുണ്ട്.

കല്പവൃക്ഷം തതോഗത്വാ
കൃത്വാതം ത്രഃ പ്രദക്ഷിണം।

അവിടെത്തന്നെ ശ്രീ ജഗന്നാഥനും മൂന്നു പ്രദക്ഷിണ നിർദ്ദേശിച്ചിരിക്കുന്നു.

"പ്രവിശ്യായതനം വിഷ്ണോഃ
കൃത്വാ തം ത്രഃ പ്രദക്ഷിണം."!
പ്രദക്ഷിണം പ്രകുർവ്വീത
ത്രിവാരം സുസമാഹിതഃ।

ഈ ക്രമംതന്നെ ശാകുന്തളം രഘുവംശം എന്നിതുവി ഗ്രന്ഥങ്ങളിലും കാണുന്നു. അവിടവിടെയായി ഇതിന്നപവാദമില്ലാതില്ല. കാശീഖണ്ഡത്തിലെ 48/56, 61/128 എന്നീ രണ്ടു ശ്ലോകങ്ങളിൽ ശിവനും സൂര്യനും എട്ടു പ്രദക്ഷിണകൾ അനുവദിച്ചിരിക്കുന്നു.

അഷ്ടൗ പ്രദക്ഷിണാദേയാഃ
പ്രത്യഹംഭക്തിതത്പരൈഃ।
നമനീയൗ പ്രയത്നേന
ഭവാനീശംകരൗ സദാ॥

(61/128)

നാരദപുരാണം ഭാഗവതതന്ത്രത്തിൽ 67/105-ൽ വിഷ്ണു ശിവൻ, ചന്ദ്രൻ, സൂര്യൻ, ഗണേശൻ എന്നിവർക്കു ക്രമത്തിൽ നാലു, പകുതി, ഒന്നു്, ഏഴു്, മൂന്നു് എന്നു പ്രദക്ഷിണ നിർദ്ദേശിച്ചുകാണുന്നു.

നത്വാ ച ചണ്ഡീനന്ദിനം
തതഃ കുര്യാത് പ്രദക്ഷിണാം,
വിഷ്ണോ സോമാർക്ക വിഘ്നാനാം
വേദാർത്ഥനാശ്രവഹനയഃ॥
പ്രദക്ഷിണാരവേഃ സപ്ത
തിസ്രഃ കുര്യാദ് വിനായകേ
ചതസ്രഃ കേശവേ കുര്യാത്
ശിവസ്യാർദ്ധം പ്രദക്ഷിണാ॥

വിഭിന്ന മതങ്ങളിൽ.

മററു മതങ്ങളിലും ഒന്നല്ലെങ്കിൽ മറെറാരു തരത്തിൽ പ്രദക്ഷിണത്തു് പ്രശസ്തിയുണ്ടു്. 'മഹാനിർവ്വാണസൂത്ര'ത്തിൽ ബുദ്ധശിഷ്യന്മാർ അദ്ദേഹത്തിന്റെ ചിതകൾ വലത്തുവെച്ചിരുന്നതായി കാണുന്നു. ചീന, ജപ്പാൻ തുടങ്ങിയ രാജ്യങ്ങളിലെ ബൗദ്ധമന്ദിരങ്ങളിൽ പ്രദക്ഷിണ ചെയ്യാറുണ്ടു്. ഹോമർ എസ്‌റലിസനെക്കൊണ്ടു് ഏഡാലികസിനു് വലത്തുവെയ്ക്കുന്നു. ഏതൻസിലും പ്രദക്ഷിണപ്രസിദ്ധമാണു്. ഇന്നും കുട്ടി ജനിക്കുമ്പോൾ അവിടെ അടുപ്പിനു വലംവെയ്ക്കുന്നു. റോമൻ കത്തോലിക്കാസഭയിൽ ചിലർ വിവാഹാനന്തരം വേദികക്കു വലംവെയ്ക്കുന്നു. ഇതു ഭാരതീയ വിവാഹവേദിയുടെ സൂചനയല്ലേ? ബാബറിൽകൂടി രോഗിയായ ഹുമയൂണിന്റെ പ്രദക്ഷിണാചാരിത്രം പ്രസിദ്ധമാണു്. സ്കാട്ലണ്ടിലെ ജനങ്ങൾ ഡിസംബറിലെ അന്തിമരാത്രിയിൽ തങ്ങളുടെ വീട്ടിനോ വയലിനോ വലത്തുവെയ്ക്കുന്നു. ഹജ്ജിനു പോകുന്നവർ മക്കയിൽ കാബക്കു പ്രദക്ഷിണ ചെയ്യുന്നു. ഇതിലെല്ലാം ഭാരതീയസംസ്കാരത്തിന്റെ മുദ്ര കാണാം.

വിവർത്തകൻ—R. C. Sekhar.

---

മനോദൗർബല്യമാണു്, കഷ്ടപ്പാടിന്റെ ഒരേ ഒരു കാരണം. നാം നരകിക്കുന്നതെല്ലാം നമ്മുടെ ദൗർബല്യംകൊണ്ടു മാത്രം. നാം കള്ളം പറയുന്നു, മോഷ്ടിക്കുന്നു; മററനവധി കുററങ്ങൾ ചെയ്യുന്നു; എല്ലാം ദൗർബല്യത്താൽതന്നെ. നാം അശക്തികൊണ്ടു കഷ്ടപ്പെടുന്നു, അശക്തികൊണ്ടു മരിക്കുന്നു. എപ്പോൾ നമ്മെ ദുർബലമാക്കുവാൻ ഒന്നുമില്ലെന്നു വരുന്നോ അപ്പോൾ നമുക്കു മരണമില്ല, ദുഃഖമില്ല.

—ശ്രീ വിവേകാനന്ദസ്വാമികൾ.

# പുസ്തകാഭിപ്രായം

## വിവേകാനന്ദ ശതകപ്രശസ്തി.

പ്രകാശകൻ: ഈശ്വരാനന്ദസ്വാമി.

ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ_2. വില: 5ക.

പ്രസാധകന്മാരുടെ മുഖവുരയോടും ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും അദ്ധ്യക്ഷനായ ശ്രീ. മാധവാനന്ദസ്വാമികളുടെ അദ്ധ്യാത്മജ്ഞാനമുണർത്തുന്നതും, "ആത്മനോമോക്ഷാർത്ഥം ജഗദ്ധിതായച" 'സ്വന്തം മോക്ഷത്തിനും ലോകനന്മയ്ക്കും വേണ്ടി' എന്ന സഞ്ജീവനവാക്യാർത്ഥം ഉൾക്കൊള്ളുന്നതുമായ സന്ദേശത്തോടുംകൂടി ഈ ഗ്രന്ഥം സമാരംഭിക്കുന്നു. സർവ്വധർമ്മസ്വരൂപിയും ധർമ്മസംസ്ഥാപകനും അവതാരവരിഷ്ഠനുമായ ശ്രീരാമകൃഷ്ണദേവന്റെ ഒരു ഛായാചിത്രവും, 'ഓം ഹ്രീം ഋതം' എന്നു തുടങ്ങുന്ന ശ്രീരാമകൃഷ്ണമന്ത്രവുമാണ് ഇതിൽപിന്നെ ചേർത്തിട്ടുള്ളത്. സംസ്കൃതാനഭിജ്ഞർക്കുവേണ്ടി മൂലാപേക്ഷിതമായ അർത്ഥത്തെ പ്രകാശിപ്പിച്ചുകൊണ്ട് ത്രൈലോക്യാനന്ദസ്വാമിജി മന്ത്രങ്ങൾക്കു വ്യാഖ്യാനവും ചെയ്തിട്ടുണ്ട്. ശ്രീമദ് വിവേകാനന്ദ സ്വാമികളുടെ സംക്ഷിപ്തജീവിതചരിത്രമാണ് ഒന്നാമത്തെ ലേഖനം. വിമലാനന്ദസ്വാമികളാണ് ഈ സംക്ഷിപ്തവിവരണത്തിന് ഇതിവൃത്തം ആസൂത്രണം ചെയ്തിട്ടുള്ളത്. ശ്രീമദ് വിവേകാനന്ദസ്വാമികളെപ്പററി അറിയേണ്ടതെല്ലാം ഇതിലുണ്ട്. ആദ്ധ്യാത്മിക പാരമ്പര്യം, വികൃതിക്കുട്ടി എന്ന നില, പ്രതിഭയും പ്രസരിപ്പുമുള്ള വിദ്യാർത്ഥിയുടെ ഭാവം, സത്യാന്വേഷണകതുകം, കലാവാസന, ഗുരുവുമായുള്ള ആദ്യത്തെ കണ്ടുമുട്ടൽ, അസാധാരണമായ ഗുരുശിഷ്യബന്ധം, പരിവ്രാജകൻ എന്ന നില, വിദേശത്തേക്കുള്ള യാത്ര, ഷിക്കാഗോവിൽ, മതമഹാസമ്മേളനം, പ്രസംഗപര്യടനം, വേദാന്തപ്രചരണം എല്ലാം ഇതിൽ വിവരിക്കപ്പെട്ടിട്ടുള്ളവയാണ്. ഈ ലേഖനം വായിക്കുമ്പോൾ ശ്രീമദ് വിവേകാനന്ദസ്വാമികളുടെ സംഭവബഹുലമായ ജീവിതക്രമങ്ങളും ഉപദേശങ്ങളും നമ്മുടെ സ്മൃതിമണ്ഡലത്തിൽക്കൂടി പായുവാൻ തുടങ്ങുകയായി. "വിശാലമായ ആദർശനിഷ്ഠയും അളവററ പ്രാവർത്തികതയും യോജിപ്പിക്കുവാൻ നിങ്ങൾ ശ്രമിക്കണം. ഇപ്പോൾ ഗാഢധ്യാനത്തിൽ മുഴുകുന്നതിനും അടുത്ത ക്ഷണം നിലം കൃഷിചെയ്യുന്നതിനും നിങ്ങൾ സന്നദ്ധരായിരിക്കണം. ഇപ്പോൾ ശാസ്ത്രത്തിലെ ജടപിടിച്ച വിഷയങ്ങൾ വിവരിക്കുവാൻ സന്നദ്ധതയുണ്ടാകണം. അടുത്ത നിമിഷം വയലിലെ നിഷ്പന്നം ചന്തയിൽ കൊണ്ടുപോയി വില്ക്കുവാൻ തയാറാകണം. ബലത്തോളം ബലമുള്ളവനും എങ്കിലും സ്ത്രീയെപോലെ കോമളഹൃദയനുമായിട്ടുള്ളവനാരോ അവനാണ് യഥാർത്ഥമനുഷ്യൻ." ഇത്യാദികളായ സ്വാമിജിയുടെ ആദേശങ്ങൾ ആരിലും പതിയുന്നതാണ്. സ്വാമി വിവേകാനന്ദന്റെ ഛായാപടം, സ്വാമിജിയുടെ ജന്മഭവനം, കന്യാകുമാരിയിലെ വിവേകാനന്ദശില, ബേലൂർ മഠത്തിലെ ശ്രീ വിവേകാനന്ദ സമാധി ക്ഷേത്രം ഇവയെല്ലാം ഇതിൽ കാണാം.

'ജഗദ്ഗുരു ശ്രീ വിവേകാനന്ദ സ്വാമികൾ' എന്ന ലേഖനമാണ് അടുത്തത്. ഗണാനന്ദ സ്വാമികളാണ് ലേഖകൻ. സ്വജീവിതംകൊണ്ടും ഉപദേശങ്ങൾകൊണ്ടും സകല ശാസ്ത്രങ്ങൾക്കും ഭാഷ്യമെഴുതിയും പ്രച്ഛതിയിലേക്ക് കാലൂന്നിയ ജീവലോകത്തെ വിശിഷ്യ ഭാരതത്തെ ധർമ്മപ്രവർത്തകസംഘംമൂലം സദാചാരത്തിൽ ഉറപ്പിച്ചും ഭൂഗോളം മുഴുവൻ സഞ്ചരിച്ചും ലോകത്തിന്റെ വിവിധഭാഗങ്ങളിൽ മഠങ്ങൾ സ്ഥാപിച്ചും ധർമ്മസ്ഥാപനം ചെയ്തിട്ടുള്ള ഒരാചാര്യൻ ഇതിനുമുമ്പുണ്ടായിട്ടില്ല അതായത് ഭാരതത്തിൽ ശ്രീ ശങ്കരാചാര്യരെപോലെ ആ സേതുഹിമാചലം മഠങ്ങളും തത്വചിന്താകേന്ദ്രങ്ങളും സ്ഥാപിച്ച രണ്ടാമത്തൊരാചാര്യൻ ശ്രീ വിവേകാനന്ദസ്വാമികൾ മാത്രമാണ്. എന്നാണ് ജതിലെ ഉള്ളടക്കം.

"മതത്തിൽ കൂടിയല്ലാതെ മനുഷ്യന് ശാന്തിയുണ്ടാകയില്ലെന്ന് എല്ലാ മതക്കാരും പറയുന്നു. എന്നാൽ മതം മനുഷ്യന് ശാന്തികൈവരുത്തണമെങ്കിൽ മതാനുയായികൾ 'എന്റെ മതം' 'എന്റെ മതം' എന്ന ചെറിയ മതങ്ങൾ ഉപേക്ഷിച്ച് എല്ലാ മതങ്ങളും ഉൾക്കൊള്ളുന്ന ഈശ്വരന്റെ മതം സ്വീകരിക്കണം. അതിനുള്ള സന്ദേശം വിവേകാനന്ദസാഹിത്യത്തിലുള്ളതുപോലെ മറെറങ്ങും കാണുകയില്ല."

"അമേരിക്കയിലെ സകല പണ്ഡിതന്മാരുടേയും പാണ്ഡിത്യം ഒന്നുചേർന്നാലും അതിനെ അതിശയിക്കുന്നതാണ് സ്വാമിജിയുടെ ജ്ഞാനമെന്നു് പറയത്തക്ക വണ്ണം വലുതായിരുന്നു അദ്ദേഹത്തിന്റെ പ്രതിഭയും അന്തർജ്ഞാനവും".

"ആദ്ധ്യാത്മിക വീരന്മാരായ ഭാരതീയരെക്കൊണ്ട് ലോകംമുഴുവൻ ജയിച്ചടക്കണമെന്നുള്ള അഭിലാഷമായിരുന്നു സ്വാമിജിയുടേതു്".

"സ്വാമി വിവേകാനന്ദനെ അറിയുന്നതിനു് മറ്റൊരു വിവേകാനന്ദൻതന്നെ വരണം" എന്നീ നിഗമനത്തോടെ സ്വാമിജി തന്റെ ലേഖനം ഉപസംഹരിക്കുന്നു.

പി ശേഷാദ്രി ബി. എ എം. എൽ. എഴുതുന്ന "വിശ്വാദ് ബോധകനായ വിവേകാനന്ദ"നാണ് അടുത്ത വിഷയം. ആ ജന്മപ്രബുദ്ധനായ നരേന്ദ്രന്റെ ആവിർഭാവം പലർക്കും തണൽ കൊടുക്കുന്നു. വിശാല വടവൃക്ഷംപോലെ 'ബഹുജനഹിതായ ബഹുജനസുഖായ'. ലോകക്ക് സമാധാനം നല്കാനത്രേ. നവീന ഹനുമാനായ അദ്ദേഹത്തിന്റെ ഉപദേശം ഓരോ ആത്മാവിലും പ്രസുപ്തമായിവർത്തിക്കുന്ന അന്തർനിഹിതമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുകയാണ് ചെയ്യുന്നതു്. കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം ഇവയിൽ ഒന്നോ കൂടുതലോ എല്ലാമോ അവലംബിച്ച് ലക്ഷ്യംപ്രാപിക്കുക' എന്നതാണ് പാശ്ചാത്യപ്രബോധനം. ഭാരതപ്രബോധനം ഈശ്വരബുദ്ധ്യാജീവസേവ ചെയ്യുന്നതു് ഈശ്വരസേവയും ഈശ്വരപ്രേമവും ആണെന്ന പ്രഖ്യാപനം, ഭാരതസ്വാതന്ത്ര്യ പ്രഖ്യാപനം, വിദ്യാഭ്യാസമെന്നാൽ മനുഷ്യന്റെ ആന്തരമായ പൂർണ്ണതടം പ്രകാശിപ്പിക്കുന്നതാണ് എന്ന നിർവചനം, ഇവക്കുശേഷം ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാന്നിബോധത! എന്ന സ്വാമിജിയുടെ മഹാസന്ദേശത്തോടുകൂടി ലേഖനം പര്യവസാനിക്കുന്നു.

'സ്വാമി വിവേകാനന്ദനും ഭാരതീയ നവോത്ഥാനവും' എന്ന തപസ്യാനന്ദ സ്വാമികളുടെ ലേഖനമാണ് പിന്നീടു്. ഭാരതീയരുടെ നവോത്ഥാനത്തിനു് സ്വാമിവിവേകാനന്ദൻ എങ്ങിനെ പാത്രമായിത്തീരുന്നുവെന്നു് ഇതിൽ സമുജ്ജ്വലഭാഷയിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. ശ്രീ. പുന്നേഴത്തു രാമൻമേനോൻ അവർകളുടെ 'ഭാരതത്തിനു് സ്വാമിജിയുടെ സംഭാവന' എന്ന ലേഖനത്തിൽ സ്വാമിവിവേകാനന്ദൻ രാഷ്ട്രപിതാവിനും പിതാവായിരുന്നുവെന്നും അദ്ദേഹത്തിന്റെ പൊതുസേവനം മുഴുവനുംതന്നെ ശക്തിയോടും ധീരതയോടുംകൂടി നിർവഹിച്ച ഒരു തീരായുദ്ധമായിരുന്നുവെന്നും, കാററും കോളും നിറഞ്ഞതായിരുന്നു ശ്രീ വിവേകാനന്ദന്റെ ഹ്രസ്വമായ ലഘുജീവിതമെന്നും, ശ്രീ. രാമകൃഷ്ണമിഷൻ അദ്ദേഹത്തിന്റെ സംഭാവനയാണെന്നുമെല്ലാം സംക്ഷിപ്തമായി വിവരിച്ചിട്ടുണ്ടു്. ഹിന്ദുമതത്തിന്റെ നവോത്ഥാനത്തിനും ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിനും സ്വാമി വിവേകാനന്ദൻ ചെയ്ത സേവനചരിത്രത്തിന്റെ ചുരുക്കമാണ് സുകുമാർ അഴീക്കോട് എടുത്തുകാണിക്കുന്നതു്.

യത്രയോ ഗേശ്വരം കൃഷ്ണോയത്രപാത്ഥോധനുർദ്ധരം
തത്രശ്രീർ വിജയോ ഭൂതിർധ്രുവാ നീതിർമതിർ മമ

"ധനുർധരനായ പാത്ഥനു് അടുത്തു് യോഗേശ്വരനായ കൃഷ്ണൻ വേണം പ്രബോധനത്തിനു്. അങ്ങിനെയാണെങ്കിലേ ശ്രീയും വിജയവും ഭൂതിയും പുലരുകയുള്ളൂ". എന്ന ഗീതയുടെ ചരമവും പരമവുമായ സന്ദേശത്തിലൂടെ ഭാരതേനിഹാസത്തിന്റേയും ഭാരതീയരുടെ ജീവിതത്തിന്റേയും ജീവിതത്തിലൂടെ ഭാരത രാഷ്ട്രത്തിന്റേയും കർമ്മനിയാമകതത്വമായി ഇതു് മാറിയിട്ടുണ്ടു്. സൂര്യവംശത്തിന്റെ പിറകിൽ വസിഷ്ഠനേയും ചന്ദ്രവംശത്തിന്റെ പിന്നിൽ വ്യാസനേയും അശോകന്റെ മാർഗ്ഗദർശിയായി ബുദ്ധദേവനേയും നാം കാണുന്നതുപോലെ ഇന്ത്യയിൽ മഹാസാമ്രാജ്യങ്ങളുടെ അടിത്തറയായി നിലകൊള്ളുന്നതു് മഹാത്മാക്കളായ ആദ്ധ്യാത്മികദേശികന്മാരാണ്. സംസാരം പിന്നിട്ട മന്നൻ ഇവിടെ സാമ്രാജ്യച്ചെങ്കോലുകൊണ്ടു് തുഴഞ്ഞു പോകുന്നതു് അസംഭാവ്യമല്ല. അത്തരമൊരു മന്നനായിരുന്നു നരേന്ദ്രനെന്ന വിവേകാവന്ദൻ.

ശ്രീരാമകൃഷ്ണശിഷ്യനായ മഹേന്ദ്രനാഥഗുപ്തൻ എഴുതിയ ശ്രീരാമകൃഷ്ണ കഥാമൃതത്തിന്റെ അനുബന്ധത്തിൽനിന്നു് ശ്രീ. പി. ശേഷാദ്രി ചുരുക്കി വിവർത്തനം ചെയ്തതാണ് ശ്രീരാമകൃഷ്ണദേവനും വിവേകാനന്ദ സ്വാമിയും എന്ന അടുത്ത ലേഖനം സർവ്വധർമ്മസമന്വയം, ഈശ്വരദർശനം സാകാരമൂർത്തിപൂജ, പാപവാദം, കാമകാഞ്ചനത്യാഗവും സന്യാസവും, അവതാരതത്വം എന്നീ വിഷയങ്ങളാം ഇതിൽ അടങ്ങിയിട്ടുണ്ടു്. ദാരിദ്ര്യശമനത്തിനു് ദേവിയോടു് അർത്ഥിക്കുവാൻചെന്ന നരേന്ദ്രൻ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ അർത്ഥിക്കുന്നതായി കാണിക്കുന്ന എ. കരുണാകര മേനോൻ എഴുതിയ കവിതയാണ് നരേന്ദ്രന്റെ പ്രാ

ത്ഥന. എ. ജി. കൃഷ്ണവാരിയർ ജ്ഞാനയോഗം, ആത്മാവു്, കർമ്മയോഗം, ഭക്തിയോഗം, ഗുരു, ഇഷ്ടദേവത, എന്നീ വിഷയ പ്രതിപാദനത്തിലൂടെ സ്വാമിജി ചൂണ്ടിക്കാട്ടിയ സർവ്വയോഗസമന്വയത്തെ വിവരിക്കുന്നതാണു് അടുത്ത ലേഖനം. വിവേകാനന്ദസ്വാമികൾക്കു് എവിടെയെല്ലാംവെച്ചു് ഏതേതവസരങ്ങളിൽ യോഗാനുഭൂതികൾ ഉണ്ടായിട്ടുണ്ടു് എന്നു് കാണിക്കുന്നതാണു് ശ്രീ. ദാനന്ദസ്വാമികളുടെ ലേഖനം. ബാല്യകാലത്തു്, ദക്ഷിണേശ്വരത്തുവെച്ചു്, കാരിപൂരിൽ, ഗുരുദേവദർശനം, അനുഭൂതിസാക്രമണം, ആത്മാവിൽശാന്തി, കന്യാകുമാരിയിൽ, അമേരിക്കയിൽ, അമർനാഥത്തിൽ, ക്ഷീരഭവാനിയിൽ, ഈ സ്ഥലങ്ങളിൽവെച്ചു് അതാതവസരത്തിൽ സ്വാമികൾക്കുണ്ടായിട്ടുള്ള യോഗാനുഭൂതികളെപ്പററി വായിക്കുമ്പോൾ അനുവാചകഹൃദയത്തിൽ ആ അനുഭൂതികളുടെ ഭാവം പതിയുന്നുണ്ടു്. മൈത്രാനന്ദസ്വാമി, സ്വാമിജിയെ ഒരുസാമൂഹ്യപരിഷ്കർത്താവെന്ന നിലയിലാണു് കാണുന്നതു്. ഗുരു, ശാസ്ത്രം, മാതൃഭൂമി ഇവയുടെ മുക്കൂട്ടായിരുന്ന ശ്രീ. വിവേകാനന്ദസ്വാമികളുടെ വ്യക്തിത്വം എന്നതിന്റെ വിവരണമാണു് അദ്ദേഹത്തിന്റെ ലേഖനം.

‘ഭാരതീയ സ്ത്രീത്വത്തിന്റെ വിവേകാനന്ദാദർശം’ എന്ന ശീർഷകത്തിൽ കെ. പി. ലീലാമ്മ, ഭാരതം എന്തുകൊണ്ടു് അധഃപതിച്ചു, സ്ത്രീത്വത്തിന്റെ പുരാതനാദർശം, സ്ത്രീത്വത്തിന്റെ ആദർശം എന്തായിരിക്കണം? പത്നീത്വം മാതൃത്വംതന്നെയാണു്, മുതലായ വിഷയങ്ങളെ ലളിതമായി പ്രതിപാദിക്കുന്നു. വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസാദർശത്തെപ്പററിയാണു് ശ്രീ. കൈനിക്കര എം. കുമാരപിള്ള ഉപന്യസിക്കുന്നതു്. ‘മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന പൂർണ്ണതയുടെ ആവിഷ്കരണമാണു് വിദ്യാഭ്യാസം. സ്വഭാവരൂപവൽകരണം, അന്തഃശക്തിയുടെ വികസനം, യഥാർത്ഥമനുഷ്യസൃഷ്ടി ഇവയാണു് അതിന്റെ ലക്ഷ്യം. ശ്രീ. വിവേകാനന്ദ സ്വാമികളുടെ അമേരിക്കയിലെ യാത്രാവിവരണത്തെപ്പററിയാണു് സി. എച്ച്. കുഞ്ഞപ്പ എഴുതിയിട്ടുള്ളതു്. സ്വാമിജി ഷിക്കാഗോ മത മഹാസമ്മേളനത്തിലേക്കു് പോകുന്നതും സമ്മേളനമണ്ഡപത്തിൽ ഇരിക്കുന്നതും മററും ചിത്രംമുഖേനയും അറിയാവുന്നതാണു്. പി. ശേഷാദ്രി ശ്രീ. വിവേകാനന്ദ സ്വാമിജി ലണ്ടനിൽ ആയിരുന്നപ്പോഴത്തെ സ്ഥിതിയെ വർണ്ണിക്കുന്നു. ‘വേദാന്തം പ്രാചീന മഹർഷിമാർ ആവിഷ്കരിച്ചതാണു്. അവരുടെ ഹൃദയം വളരെ വിശാലവും മനസ്സു് അത്യന്തമുന്നതവുമാകകൊണ്ടു് ആ ഭാവം എല്ലാവരുടേയും ഇടയിൽ വ്യാപിച്ചു. അനധികാരികളായ ചിലരുടെ കയ്യിൽ അകപ്പെട്ടു് വേദാന്തം മാനിക്കപ്പെടാതായിത്തീർന്നു. എന്നാൽ ഇപ്പോൾ വേദാന്തഭാവങ്ങളെ ലോകമൊട്ടുക്കു് വ്യാപിപ്പിക്കണം’’ എന്നു് സ്വാമിജി ലണ്ടനിൽവെച്ചു് പറഞ്ഞതാണു്.

മുഖ്യാനന്ദസ്വാമികൾ ‘വിവേകാനന്ദസ്വാമികൾ ഭാരതത്തിൽ’ എന്നും, വി. എം. കൊറാത്തു് ‘വിവേകാനന്ദസ്വാമികൾ കേരളത്തിൽ’, എന്നും, ശ്രീ. കുട്ടികൃഷ്ണമാരാരു് ‘ബലം: വിവേകാനന്ദോപനിഷത്തു്’’ എന്നും ഉള്ള വിഷയങ്ങളെക്കുറിച്ചു് എഴുതിയിട്ടുള്ള ഉപന്യാസങ്ങളാണു് അടുത്തവ. കവിതകൾ, കലകളിലുള്ള ആഭിമുഖ്യം, പ്രസംഗം, കത്തുകൾ, ഇവ ആസ്പദമാക്കി എസ്. ഗുപ്തൻനായർ വിവേകാനന്ദസാഹിത്യത്തെപ്പററി ഉപന്യസിക്കുന്നു. ഉരുമ്പു് അതുതന്നെ ആത്മപ്രഭാവത്തിന്റെ സാഹിത്യമെന്നു് വിശേഷിപ്പിക്കുകയാണുണ്ടായതു്. പിന്നീടു് സമ്പാദകൻ വി. എസ്സ്. ശർമ്മ സ്വാമി വിവേകാനന്ദനെപ്പററിയുള്ള പൌരസ്ത്യരുടെ അനുസ്മരണങ്ങളെ രേഖപ്പെടുത്തിയിരിക്കുകയാണു്. സിദ്ധിനാഥാനന്ദ സ്വാമി, ‘ശ്രീരാമകൃഷ്ണസംഘം: ആത്മമോക്ഷവും ജഗദ്ധിതവും എന്ന വിഷയത്തെക്കുറിച്ചു് ഉപന്യസിക്കുന്നതിനിടയിൽ സ്വാമിജിതന്നെ വിശ്വമതാദർശപ്രതീകമായി വരച്ച ശ്രീരാമകൃഷ്ണസംഘമുദ്ര, ഇന്ത്യ, ഈസ്റ്റ് പാക്കിസ്ഥാൻ, സിലോൺ എന്നിവിടങ്ങളിലുള്ള ശ്രീരാമകൃഷ്ണാശ്രമങ്ങൾ മററു രാഷ്ട്രങ്ങളിലെ ശ്രീരാമകൃഷ്ണാശ്രമങ്ങൾ, ഇവയുടെ സ്ഥാനങ്ങളെ ഭൂപടസഹിതം കാണിക്കുന്നു. ഇതഃപര്യന്തമുള്ള ശ്രീരാമകൃഷ്ണസംഘാദ്ധ്യക്ഷന്മാരുടെ ചിത്രവും വിവേകാനന്ദസന്ദേശവും ആദരാഞ്ജലിയും കഴിയുന്നതോടെ ‘വിവേകാനന്ദ ശതകപ്രശസ്തി’ എന്ന ഈ പ്രശസ്തമായഗ്രന്ഥം പരിസമാപ്തമാകുന്നു. മുഖവുരയിൽ പറഞ്ഞതുപോലെ ആത്മസത്തയുടേയും, അഭയപ്രതിഷ്ഠയുടേയും, സ്വാതന്ത്ര്യത്തിന്റേയും അമൃതത്വത്തിന്റേയും, അനന്യതന്ത്രങ്ങളായ ബല-വീര്യ-ധൈര്യ-സന്തോഷാദിയായ അനന്ത പൌരുഷഗുണങ്ങളുടേയും എന്നുവേണ്ട മനുഷ്യരാശിക്കു് വിലപ്പെട്ടതിന്റെയെല്ലാം പ്രശസ്തിയാണു് പ്രസ്തുത ഗ്രന്ഥം.

A. S. S.

# സ്മരണാഞ്ജലി

നാല്പതുകൊല്ലത്തിലധികംകാലം ശ്രീരാമകൃഷ്ണമിഷ്യനിൽ സംന്യാസ ജീവിതം നയിച്ച് എല്ലാവരുടെയും പ്രശംസക്കും ബഹുമാനാദരങ്ങൾക്കും പാത്രമായിരുന്ന ത്യാഗിവര്യനായ ശ്രീ. നൈഷ്ഠികാനന്ദസ്വാമികൾ നവംബർ 6-ാംനു- വൈകുന്നേരം 5 മണിക്ക് മഹാസമാധി പ്രാപിച്ചവിവരം അറിയിക്കുന്നതിൽ അപാരമായ വ്യസനമുണ്ട്.

1891 ആഗസ്റ്റ്മാസത്തിൽ പഴയ കൊച്ചിൻ സ്റ്റേറ്റിൽ മുകുന്ദപുരം താലൂക്കിൽ വാളൂർദേശത്ത് വെള്ളായിക്കുടത്തു വീട്ടിൽ ഭൂജാതനായ അദ്ദേഹത്തിന്റെ ബാല്യകാലവിദ്യാഭ്യാസം പാലക്കാട്ടും ഹൈസ്കൂൾവിദ്യാഭ്യാസം ഒററപ്പാലത്തുമാണ് ഉണ്ടായത്. ജ്യേഷ്ഠന്റെ സംരക്ഷണയിൽ വിദ്യാഭ്യാസംകഴിച്ച അദ്ദേഹം താലൂക്കാപ്പീസിൽ ഒരു ക്ലാർക്കായി ചേർന്നുവെങ്കിലും ലോകമഹായുദ്ധം ആരംഭിച്ചപ്പോൾ യുദ്ധസർവ്വീസിൽ വളണ്ടിയർ ചെയ്തുപോകയാണുണ്ടായത്. യുദ്ധം കഴിഞ്ഞ് മടങ്ങിവന്നതിന്നുശേഷം ഉദ്യോഗം രാജിവെച്ച് 1920ൽ തിരുവനന്തപുരം ആശ്രമത്തിൽ വന്ന് താമസിച്ചുതുടങ്ങി. കേരളത്തിൽ ശ്രീരാമകൃഷ്ണവിവേകാനന്ദ ധർമ്മപ്രചരണത്തിന്നായി ജീവിതം ബലിയർപ്പിച്ച ആദ്ധ്യാത്മിക മഹാപുരുഷനായ ശ്രീമന്നിർമ്മലാനന്ദസ്വാമികളിൽനിന്ന് 1923ൽ ആദ്യമായി സംന്യാസം സ്വീകരിച്ച 11 കേരളീയരിൽ ഒരാളായിരുന്നു അദ്ദേഹം. തിരുവനന്തപുരം, ഹരിപ്പാട്, പാലാ, കോഴിക്കോട് മുതലായ സ്ഥലങ്ങളിലെ ആശ്രമങ്ങളിലദ്ദേഹം താമസിച്ചിട്ടുണ്ട്. 1952ൽ ആണ് കോഴിക്കോട്ടുനിന്ന് ശ്രീ. ആഗമാനന്ദസ്വാമികളെ സഹായിക്കുവാനായി കാലടി ആശ്രമത്തിലേക്കുവന്നത്. താമസിച്ച സ്ഥലങ്ങളിലെല്ലാം സരളസ്വഭാവം കൊണ്ടും സ്നേഹപൂർവ്വമായ പെരുമാററംകൊണ്ടും ഒട്ടനേകം ഭക്തന്മാരുടെ ഹൃദയങ്ങളെ ആകർഷിക്കുവാൻ സ്വാമിജിക്കു സാധിച്ചിട്ടുണ്ട്. സ്വന്തം പ്രായാധിക്യത്തെയും സുഖസൌകര്യങ്ങളെയും അവഗണിച്ചിട്ടുകൂടി അന്യർക്കുവേണ്ട സൗകര്യങ്ങളെ നോക്കുന്നതിൽ ജാഗരൂകനായിരുന്ന അദ്ദേഹം മററുള്ളവരിലുള്ള നന്മയെയല്ലാതെ തിന്മയെ ഒരിക്കലും കണ്ടിരുന്നില്ല. ശ്രീരാമകൃഷ്ണമിഷ്യനിൽ അംഗമായി ചേർന്നതു മുതൽ അവസാനംവരെയും അദ്ദേഹം പ്രബുദ്ധകേരളത്തോട് ബന്ധപ്പെട്ടുകൊണ്ടാണിരുന്നത്. സ്വന്തമായും തർജ്ജമയായും വളരെയധികം ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്. ആരുമാരും അറിയാതെ നിശ്ശബ്ദമായി പ്രസിദ്ധിയും മോഹിക്കാതെ സേവനം അനുഷ്ഠിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ വ്രതം

വാർദ്ധക്യസഹജമായ ക്ഷീണംകൊണ്ട് അദ്ദേഹം രണ്ടുമാസത്തോളം കിടപ്പായിരുന്നുവെങ്കിലും നാമജപത്തിലും സ്തോത്രപാഠത്തിലും അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. പരിപൂർണ്ണബോധത്തോടുകൂടി പ്രശാന്തനായി അദ്ദേഹം ഭഗവൽ പാദങ്ങളിൽ ചേരുകയാണുണ്ടായത്. അദ്ദേഹത്തിന്റെ സ്മരണക്കുമുമ്പിൽ 'പ്രബുദ്ധകേരള'ത്തിന്റെ ആദരാഞ്ജലികൾ.

ഓം ശാന്തി: ശാന്തി: ശാന്തി:

# പ്രബുദ്ധകേരളം

വാല്യം 48 വിഷയാനുക്രമണിക ലക്കം 1_12

---